

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 33 THE ONLINE OFFICIAL NEWS BULLETIN 2023 August 19


## SEASON OF TRANSFIGURATION | തേജസ്കരണകാലം | ܥܕܢܐ ܕܓܠܝܢܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 20 1st Sunday after Shunoyo Comme. of Prophet Samuel ♪8 | 21 ♪4 | 22 Comme. Of Beth Hananiah (Hananiah, Azariah, Mishael) ♪8 | 23 ♪4 | 24 ✝ Comme. of St. Mathew the Apostle 5th Mem. Of Thomas Mar Athanasios (Othara Dayara) ♪8 | 25 ♪4 | 26 ♪8 |



ഭാരതത്തിന്റെ 77-ാം സ്വാതന്ത്ര്യദിനത്തോട് അനുബന്ധിച്ച് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ദേശീയ പതാക ഉയർത്തി.



പത്തിച്ചിറ വലിയപള്ളിയുടെ ചെട്ടികുളങ്ങര സെന്റ് മേരീസ് ഓർത്തഡോക്സ് ചാപ്പൽ രജത ജൂബിലി ആഘോഷങ്ങളുടെ സമാപന സമ്മേളനം പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. എബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. പൊതുസമ്മേളനത്തിൽ മാത്യൂസ് മാർ തേവോദോസിയോസ് അനുഗ്രഹ പ്രഭാഷണവും ഡോ. എം. പി. അബ്ദുസമദ് സമദാനി എം. പി. മുഖ്യപ്രഭാഷണവും നടത്തി.

സ്തുത്യർഹമായ സേവനത്തിനുള്ള ഈ വർഷത്തെ രാഷ്ട്രപതിയുടെ പോലീസ് മെഡൽ കൊല്ലം അഡീ. എസ്.പി. സോണി ഉമ്മൻ കോശിക്ക് ലഭിച്ചു. കൊല്ലം സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.





## കുര്യാക്കോസ് മാർ ക്ലിമ്മീസ് സ്ഥാനമൊഴിയുന്നു

പത്തനംതിട്ട: തുമ്പമൺ ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലിമ്മീസ് സ്ഥാനമൊഴിയുന്നു. ആരോഗ്യ കാരണങ്ങളാൽ സ്ഥാനത്യാഗം ചെയ്യാനുള്ള അദ്ദേഹത്തിന്റെ അപേക്ഷ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അംഗീകരിച്ചു.

ഭദ്രാസനത്തിന്റെ ഭരണച്ചുമതല പ. കാതോലിക്കാ ബാവാ ഏറ്റെടുത്തു. ബാവായ്ക്കു വേണ്ടി ഭദ്രാസനത്തിലെ പുമതലകൾ നിറവേറ്റാൻ ബെംഗളൂരു ഭദ്രാസന മെത്രാപ്പൊലീത്താ ഡോ. ഏബ്രഹാം മാർ സെറാഫീമിനെ സഹായ മെത്രാപ്പൊലീത്തായായി നിയമിച്ചു. സെപ്റ്റംബർ 14-ന് ഇതു പ്രാബല്യത്തിൽ വരും.

മാർ സെറാഫീം 2022 ഡിസംബർ ഏഴു മുതൽ മാർ ക്ലിമ്മീസിന്റെ അസിസ്റ്റന്റായി പ്രവർത്തിച്ചു വരികയായിരുന്നു. ഇപ്പോൾ വിദേശത്തുള്ള അദ്ദേഹം തിരികെയെത്തിയ ശേഷമാകും പുതിയ ചുമതല ഏറ്റെടുക്കുക.

1936-ൽ കോഴഞ്ചേരിക്കടുത്ത് നെല്ലിക്കൽ എന്ന സ്ഥലത്തു ജനിച്ചു. ഹൈസ്ക്കൂൾ വിദ്യാഭ്യാസത്തിനുശേഷം കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് എം.എസ്.സി., ബി.എഡ്. ബിരുദങ്ങൾ സമ്പാദിച്ചു. കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ അഭ്യസനത്തിനു ശേഷം 1964-ൽ വൈദികനായി. പത്തനംതിട്ട ബേസിൽ ദയറാംഗമാണ്. തുമ്പമൺ ഭദ്രാസന വൈദികസംഘം സെക്രട്ടറിയായി പ്രവർത്തിച്ചിട്ടുണ്ട്. മങ്ങാട് (പുല്ലാട്), വെച്ചൂച്ചിറ മുതലായ ഇടവകകളിൽ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ ബോട്ടണി അദ്ധ്യാപകനായി സേവനമനുഷ്ഠിച്ചു വരവേ, 1989 ഡിസംബർ 28-നു മേല്പട്ടസ്ഥാനത്തേക്കു തിരഞ്ഞെടുക്കപ്പെട്ടു. 1991 ഏപ്രിൽ 30-നു മെത്രാപ്പോലീത്തായായി. തുടർന്നു സുൽത്താൻ ബത്തേരി ഭദ്രാസനത്തിന്റെ ചുമതലയിൽ നിയമിക്കപ്പെട്ടു. 2009 മുതൽ തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായായി പ്രവർത്തിച്ചു വരികയായിരുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വിശ്വാസ പാഠനം

# “ആമീൻ: ബാറെക്മോർ: സ്തൗമെൻകാലോസ്: കുറിയേലായിസ്സോൻ”

## ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ



(തുടർച്ച)

**സി. സ്തൗമെൻകാലോസ്**

ഓർത്തഡോക്സ് ആരാധനകളിൽ വളരെയധികം ഉപയോഗിക്കുന്ന മറ്റൊരു പദമാണല്ലോ ‘സ്തൗമെൻകാലോസ്.’ നാം ഭംഗിയായി അഥവാ ശരിയായി നിൽക്കണം എന്ന ആഹ്വാനമാണ് ഈ പദം. കാർമ്മികനെ സഹായിക്കുന്ന ശെമ്മാശൻ/ശുശ്രൂഷകൻ വിശ്വാസികൾക്ക് ആരാധനയുടെ പ്രധാന ഭാഗങ്ങളെ ഓർമ്മപ്പെടുത്തുവാനാണ് അഥവാ അവരുടെ ശ്രദ്ധക്ഷണിക്കുവാനാണ് ഈ ആഹ്വാനവാക്യം ഉറക്കെ ചൊല്ലുന്നത്. ഈ വാക്ക് വിശ്വാസികളുടെ അപേക്ഷയോ സമൂഹമായി അവർക്ക് ചൊല്ലുവാനുള്ളതോ അല്ല; മറിച്ച് പ്രധാന ശുശ്രൂഷകൻ ആരാധനയിലെ പ്രധാന സന്ദർഭങ്ങളിൽ വിശ്വാസികളെ ഒരുക്കിനിർത്തുവാൻ ഉപയോഗിക്കുന്ന പദമാണ്. വിശ്വാസസമൂഹം മറുപടിയായി ‘കർത്താവേ ഞങ്ങളോട് കരുണ ചെയ്യണമെ’ എന്ന് പ്രാർത്ഥിക്കുന്നു.

‘സ്തൗമെൻ’ (നില്ക്കണം) എന്നും ‘കാലോസ്’ (ഭംഗിയായി) എന്നുമുള്ള രണ്ട് ഗ്രീക്കുവാക്കുകളുടെ സംഗമമാണ് ഈ ആഹ്വാനവാക്യം. ശരിയായി ആരാധിക്കുന്നവരുടെ സമൂഹ (ഓർത്തോദുക്സോ) ത്തെ എല്ലായ്പ്പോഴും അതിനായി സജ്ജമാക്കുന്ന ഉണർത്തുപാട്ടാണ് ഈ പദം. ആരാധനയിലെ മർമ്മപ്രധാനങ്ങളായ ഓരോ സന്ദർഭത്തിലേക്ക് കാർമ്മികൻ പ്രവേശിക്കുമ്പോഴും ശുശ്രൂഷകൻ ഉയർന്ന ശബ്ദത്തിൽ ഈ ആഹ്വാനം നടത്തുന്നു. വി. കുർബാനയിൽ വി. ഏവൻഗേല്യോൻ വായനയ്ക്ക് ശേഷവും ദർഗ്ഗയിൽ കയറി അന്നഫുറ ആരംഭിക്കുന്നതിനു മുമ്പും കുക്കിലിയോനുകളിൽ എക്ക്ബോ കഴിയുമ്പോഴും ഒക്കെ ഈ ആഹ്വാനം കേൾക്കാം.

വി. ഏവൻഗേല്യോനു മുമ്പ് “നാം അടക്കത്തോടും ഭയത്തോടും വെടിപ്പോടും ചെവികൊടുത്തുകൊണ്ട്” (ശ്രദ്ധിച്ചുകൊണ്ട്) എന്ന് ഏവൻഗേലിക്കു മുമ്പായും ഇതേ വാക്കുകൾ ആവർത്തിച്ചുകൊണ്ട് വി. കുർബാനയിലെ പരിശുദ്ധാത്മ ആഹ്വാന പ്രാർത്ഥന (ക്രൊയ്ത്തോ–ദ്റൂഹോ) യ്ക്ക് മുമ്പായും കുറേക്കൂടെ വിപുലപ്പെടുത്തി ഈ ആഹ്വാനം പ്രധാന ശുശ്രൂഷകൻ വിശ്വാസികളെ ഓർമ്മിപ്പിക്കുന്നതും ശ്രദ്ധിക്കേണ്ടതാണ്.

ഈ ആഹ്വാന പ്രാർത്ഥനയും ‘കുറിയേലായിസ്സോൻ’ എന്ന മറുപടിയും യാതൊരു കാരണത്താലും യാന്ത്രികമായ പ്രതികരണമായി മാറരുത് എന്ന് ബഹു. ജോർജ് കോശി അച്ചൻ ഓർമ്മിപ്പിക്കുന്നു. അതുകൊണ്ടുതന്നെ സ്തൗമെൻകാലോസിന്റെ തർജ്ജമയായ ‘നാം നല്ലവണ്ണം നിൽക്കണമെന്നും’ ‘Let us stand well’ എന്നും സന്ദർഭാനുസരണം വിശ്വാസികളെ ഓർമ്മിക്കുന്നതിൽ തെറ്റില്ല എന്നും കാലംചെയ്ത മാർ ബർന്നബാസ് തിരുമേനിയെ ഉദ്ധരിച്ചുകൊണ്ട് അച്ചൻ സമർത്ഥിക്കുന്നു.

‘കൗമാ’ പ്രാർത്ഥന എന്നാൽ നിന്നുകൊണ്ടുള്ളത് എന്നും ‘ക്യംതാ’ എന്നാൽ ഉയർത്ത് എഴുന്നേറ്റ് നിൽക്കുക എന്നുമൊക്കെ അർത്ഥമുണ്ടെന്നും ഈ പദങ്ങളുടെ മൂലരൂപമായ ‘കോം’ എന്ന സുറിയാനി പദത്തിന് ശ്രദ്ധാപൂർവ്വമുള്ള ഉയർത്തുനിൽപ്പ് എന്ന് അർത്ഥമുണ്ടെന്നും കാണാം. യജമാനൻ വരുമ്പോൾ അവനെ ശുശ്രൂഷിക്കുവാൻ പരിചാരകർ ശ്രദ്ധാപൂർവ്വം അരകെട്ടി തയ്യാറായി നിവർന്നു നിൽക്കണമെന്നും മയക്കവും ഉറക്കവും ഒരുക്കമില്ലായ്മയും നിമിത്തം ദീപങ്ങൾ കെട്ടുപോകുന്നവർക്ക് മണവറ നിഷേധിക്കപ്പെടുമെന്നും നമ്മുടെ കർത്താവ് തന്റെ സുവിശേഷത്തിൽ ആവർത്തിച്ച് നമ്മെ ഓർമ്മിപ്പിക്കുന്നുണ്ടല്ലോ. “ഉത്തിഷ്ഠതാ ജാഗ്രതാ, പ്രാപ്യവരാൻ നിബോധത” (എഴുന്നേൽക്കൂ, ജാഗരൂകരാകൂ, ലക്ഷ്യപ്രാപ്തിയെക്കുറിച്ചുള്ള ഉത്തമബോധം കൈവരിക്കൂ) എന്ന കഠോപനിഷത്ത് വാക്യവും ഇവിടെ ഏറെ ശ്രദ്ധേയമാണ്.




നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നത് രണ്ടാമത്തെ വരവിനായുള്ള പ്രതീക്ഷയോടെയുള്ള കാത്തുനിൽപ്പാണെന്നും ‘മാറാനാത്ത’ (‘കർത്താവേ വരണമേ’) എന്ന വെളിപ്പാടു പുസ്തകത്തിലെ പ്രാർത്ഥന നിന്നുകൊണ്ട് പ്രതീക്ഷയോടെ പ്രാർത്ഥിക്കണമെന്നുമൊക്കെ അനേകം ഉദ്ധരണികളുടെ പിൻബലത്തോടെ ബ. അച്ചൻ വിശദീകരിക്കുന്നുണ്ട്. സഖറിയാ പുരോഹിതൻ യെരുശലേം ദേവാലയത്തിൽ നിന്നുകൊണ്ടാണ് ധൂപമർപ്പിച്ച് പ്രാർത്ഥിച്ചതെന്നും ‘പ്രാർത്ഥിപ്പാൻ ദൈവത്തിൻമുമ്പിൽ മറിയാം നിന്നിടുന്നേരം’ എന്നുമൊക്കെ നിൽപ്പിനെക്കുറിച്ച് ബ. അച്ചൻ തുടരുന്നുണ്ട്. രണ്ടാം നൂറ്റാണ്ടിലെ ജസ്റ്റിൻ മാർട്ടിയർ മുതൽ അനേകം പിതാക്കന്മാർ പ്രാർത്ഥിക്കുവാൻ ഞങ്ങൾ നിന്നു എന്ന് പറയുന്നുണ്ടെന്നുമൊക്കെ അച്ചൻ സമർത്ഥിക്കുന്നുണ്ട്.

ഒപ്പം ആരാധനയിൽ പ്രധാന ശുശ്രൂഷകന്റെ നിർദ്ദേശം അനുസരിച്ച് തല കുനിച്ച് വണങ്ങി നിൽക്കേണ്ട സന്ദർഭങ്ങളും (“..... കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം”) ഉണ്ടെന്നും ആ സമയങ്ങളിൽ വിശ്വാസികൾ തലകുനിച്ചു നിന്നതിനുശേഷം കാർമ്മികൻ ചൊല്ലുന്ന പ്രാർത്ഥനയിൽ അവർക്ക് കൈവച്ച് അനുഗ്രഹം നൽകുന്ന പ്രതീതിയുണ്ടെന്നും അതിനായി പടിഞ്ഞാറേക്ക് തിരിഞ്ഞ് ചെറിയ ആശീർവാദം നൽകുന്നുണ്ടെന്നും അച്ചൻ ഓർമ്മിപ്പിക്കുന്നു.

പഴയനിയമ വായനകൾ, പ്രസംഗം, തുബ്ദേൻ പ്രാർത്ഥനകൾ എന്നീ സമയങ്ങളിൽ വിശ്വാസികൾ ഇരുന്നുകൊണ്ടും ആരാധനയിൽ സംബന്ധിക്കുന്നുണ്ട്. എന്നാൽ പൗരസ്ത്യ സഭയുടെ ആരാധനയിൽ ദേവാലയങ്ങളിൽ വിശ്വാസികൾക്ക് ഇരിപ്പിടം പ്രത്യേകം ക്രമീകരിക്കുന്നില്ല; അവർ നിലത്ത് ആസനസ്ഥരാകുകയും ശിരസ്സ് മുകളിലേക്കുയർത്തിയും ചിലപ്പോൾ കുനിച്ചും ധ്യാനത്തിൽ മുഴുകുന്നു.

മുട്ടുകുത്തി നിന്നുകൊണ്ട് പ്രാർത്ഥിക്കുന്ന സന്ദർഭങ്ങളും ആരാധനയിൽ കുറവല്ല. യഹോവയായ ദൈവം വിളിക്കുമ്പോൾ കവിണ്ണുവീണ് ‘അടിയനിതാ’ എന്ന് പ്രതിവാക്യം പറയുന്ന അബ്രഹാം പിതാവും ദൈവസന്നിധിയിൽ സാഷ്ടാംഗ പ്രണാമം നടത്തുന്ന ശലോമോൻ രാജാവും ദാനിയേലും എസ്രാ പ്രവാചകനും എന്നിങ്ങനെ അനേകം സംഭവങ്ങൾ പഴയനിയമത്തിൽ ഉടനീളം കാണുന്നുണ്ട്. യഹോവയുടെ സന്നിധിയിൽ എല്ലാ മുഴങ്കാലും മടങ്ങുമെന്ന് യെശയ്യാവും സാക്ഷിക്കുന്നുണ്ടല്ലോ (45:23).

ഒലിവുമലയിൽ വച്ച് നമ്മുടെ കർത്താവ് മുട്ടുകുത്തി പ്രാർത്ഥിച്ചുവെന്ന് ലൂക്കോസ് (22:41) സാക്ഷിക്കുന്നു. കവിണ്ണുവീണ് പ്രാർത്ഥിച്ചുവെന്ന് മത്തായി ശ്ലീഹായും (26:39) നിലത്തുവീണു പ്രാർത്ഥിച്ചുവെന്ന് മർക്കോസ് ഏവേൻഗേല്യസ്ഥനും (14:35) രേഖപ്പെടുത്തുന്നു. ക്രിസ്തുവിന്റെ മുന്നിൽ അനേകർ സൗഖ്യത്തിനും പാപമോചനത്തിനുമായി കുമ്പിട്ട് അപേക്ഷിക്കുന്ന സന്ദർഭങ്ങളും ഉണ്ടല്ലോ.

സ്തേഫാനോസ് സഹദാ കല്ലേറിയപ്പെട്ടപ്പോൾ മുട്ടുകുത്തി നിന്ന് പ്രാർ

ത്ഥിച്ചുകൊണ്ട് നിദ്രപ്രാപിച്ചു എന്ന് കാണുന്നു. പ. പത്രോസ് ശ്ലീഹാ യോപ്പായിൽ തബീഥയെ ഉയിർപ്പിച്ചത് അവളുടെ മൃതശരീരത്തിനു മുന്നിൽ മുട്ടുകുത്തി പ്രാർത്ഥിച്ചാണല്ലോ. പ. പൗലോസ് ശ്ലീഹാ എഫേസോസിൽ നിന്നും യാത്ര പറയുമ്പോൾ എല്ലാവരോടും കൂടെ മുട്ടുകുത്തി പ്രാർത്ഥിച്ചുവെന്നും വായിക്കുന്നുണ്ടല്ലോ.

പ. സഭയുടെ ആരാധനയിൽ മുട്ടുകുത്തലിന് അന്യൂനമായ സ്ഥാനം ഉണ്ട്. ഞായറാഴ്ചകളിലും മോറാനായ പെരുന്നാളുകളിലും പുനരുത്ഥാന പെരുന്നാൾ മുതൽ പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങളിലുമൊഴിച്ച് യാമപ്രാർത്ഥനകളിലെല്ലാം കുമ്പിട്ടു നമസ്കാരം നിർബന്ധമാണല്ലോ. മൂന്ന് നോമ്പിലും വലിയ നോമ്പിലും യാമപ്രാർത്ഥനകൾ അവസാനിക്കുമ്പോൾ 40 കുമ്പിട്ടശേഷമാണല്ലോ ആരാധന പൂർത്തീകരിക്കുന്നത്. പ. പെന്തിക്കോസ്തി പെരുന്നാൾ ദിനത്തിൽ 3 തവണ മുട്ടുകുത്തി പ്രാർത്ഥിക്കുന്ന ക്രമം ഏറെ പ്രാധാന്യം അർഹിക്കുന്നതാണ്.

വി. കുർബാന അർപ്പിക്കുന്ന കാർമ്മികൻ ദർഗ്ഗയിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്ന അവസരങ്ങളും ശ്രദ്ധേയമാണ്. ആദ്യം ഒരുക്കശുശ്രൂഷാ സമയത്തും, വീണ്ടും അന്നാഫുറാ ആരംഭിക്കുന്നതിന് മുമ്പും പിന്നീട് തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിന് തൊട്ടുമുമ്പും ഒടുവിൽ വി. കുർബാന അർപ്പിച്ചു കഴിഞ്ഞ ശേഷവും മുട്ടുകുത്തി പ്രാർത്ഥിക്കണം. പട്ടംകൊട ശുശ്രൂഷയിൽ സ്ഥാനാർത്ഥിയും അവരവരുടെ സ്ഥാനങ്ങൾക്ക് അനുസരിച്ച്, ലഭിക്കുന്ന നൽവരങ്ങൾക്ക് അനുസൃതമായി തലകുനിച്ചും ഒറ്റകാൽ മുട്ടുകുത്തിയും ഇരുകാലുകളിലും മുട്ടുകുത്തിയും വരദാനങ്ങൾ സ്വീകരിക്കുന്നതും ബഹു. അച്ചൻ ഓർമ്മിപ്പിക്കുന്നു. സന്യാസസ്ഥാനം (റമ്പാൻ) സ്വീകരിക്കുന്നവരും കുരിശു തോളിൽ വഹിച്ചുകൊണ്ട് മുട്ടുകുത്തി നിൽക്കുകയും ദേവാലയത്തിന്റെ നാലു വശങ്ങളിലേക്കും തിരിഞ്ഞ് കുമ്പിട്ടു നിലം ചുംബിക്കുകയും ചെയ്യുന്നു.

ചുരുക്കത്തിൽ പൗരസ്ത്യ ക്രൈസ്തവ ആരാധനയിൽ "പ്രാർത്ഥിപ്പാൻ നീ നിൽക്കുമ്പോൾ" അനുതാപത്തോടെയും ഏകാഗ്രതയോടെയും നിന്ന് നിന്റെ വായ് ആകുന്ന ധൂപകലശത്തെ ധൂപിപ്പിച്ച് അധരങ്ങളിൽ നിന്ന് പ്രാർത്ഥന പുറപ്പെടുകയും നാക്കാകുന്ന ശുശ്രൂഷക്കാരൻ ദൈവത്തെ പ്രീതിപ്പെടുത്തുകയും ചെയ്യണം. 'പ്രാർത്ഥിപ്പാൻ ഇരിക്കുക' എന്ന പാരമ്പര്യം ഓർത്തഡോക്സ് സഭയുടേതല്ല എന്ന് ശക്തമായി പഠിപ്പിക്കുവാൻ കഴിയണം.

**ഡി. കുറിയേലായിസോൻ**

സഭയുടെ ഏറ്റവും ഹ്രസ്വവും ഹൃദ്യവുമായ പ്രാർത്ഥനയാണ് 'ഞങ്ങളുടെ കർത്താവേ, ഞങ്ങളോട് കരുണ ചെയ്യണമെ' എന്നർത്ഥമുള്ള 'കുറിയേലായിസോൻ.' സർവ്വശക്തനായ ദൈവത്തിന്റെ കരുണയിലും കൃപയിലും സമ്പൂർണ്ണ വിനയത്തോടും വിധേയത്വത്തിലും ആശ്രയിച്ചുകൊണ്ട് സൃഷ്ടി മുഴുവൻ സ്രഷ്ടാവായ ദൈവത്തെ പ്രണമിക്കുന്നതാണ് അതിശക്തമായ ഈ പ്രാർത്ഥന.

kuriye - Eleison എന്ന രണ്ട് ഗ്രീക്കു പദങ്ങൾ ചേരുന്നതാണല്ലോ ഈ പ്രാർത്ഥന. 'ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണ ചെയ്യണമെ' എന്ന് മലയാളത്തിലും 'മോറാൻ എസ്റാഹാമ്ലൈൻ' എന്ന് സുറിയാനിയിലും (Lord have mercy upon us!). "കർത്താവേ! കൃപ ചെയ്ത് ഞങ്ങളോട് കരുണ ചെയ്യണമെ," "കർത്താവേ! ഉത്തരമരുളി ഞങ്ങളോട് കരുണ ചെയ്യണമെ, "കർത്താവേ! ഞങ്ങളുടെ ശുശ്രൂഷകളും നമസ്കാരങ്ങളും കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമെ" എന്ന രൂപത്തിലും ഈ പ്രാർത്ഥന ആരാധനയിൽ ഉടനീളം കാണുവാൻ കഴിയുന്നു.

സർവ്വപ്രപഞ്ചത്തോടുമുള്ള സ്രഷ്ടാവിന്റെ അനിവാര്യമായ കരുണയ്ക്കുവേണ്ടിയുള്ള അടിസ്ഥാന പ്രാർത്ഥനയാണ് 'കുറിയേലായിസ്സോൻ' എന്നതിനാൽ ഈ പ്രാർത്ഥനയ്ക്ക് ഏകവചന പ്രയോഗം അഥവാ 'കർത്താവേ! എന്നോടു കരുണ ചെയ്യണമെ' എന്ന് ഇല്ല. അതുപോലെതന്നെ 'കരുണ' എന്ന പദത്തിനു പകരം 'അനുഗ്രഹം' എന്ന പദവും ഉപയോഗിക്കുവാൻ പാടില്ല. നാം അപേക്ഷിക്കുന്നത് ദൈവത്തിന്റെ കരുണയ്ക്കാണ്; അപ്പോൾ ലഭ്യമാകുന്നതാണ് അവിടുത്തെ അനുഗ്രഹം എന്ന് സാരം. 'ലോകാ സമസ്ഥാ സുഖിനോ ഭവന്തു!' എന്ന ഭാരതീയ പ്രാർത്ഥനയിലും 'സമസ്ഥലോകത്തിനും സൗഖ്യം ലഭിക്കട്ടെ' എന്നാണല്ലോ നാം ആഗ്രഹിച്ച് പ്രാർത്ഥിക്കുന്നത്. പൗരസ്ത്യ ആരാധന ഒരിക്കലും 'എനിക്കും എന്റെ കുടുംബത്തിനും' വേണ്ടിയല്ല; മറിച്ച് സമസ്തലോകത്തിന്റെയും (സൃഷ്ടി മുഴുവന്റെയും) മോചനത്തിനും സൗഖ്യത്തിനും സമാധാനത്തിനുമാണെന്ന് സാരം!

സ്വർഗ്ഗവും ഭൂമിയും, മാലാഖമാരും മനുഷ്യകുലവും കൂടിവന്ന് കരുണക്കായി യാചിക്കുന്നുവെന്നും, യേശുനാമ പ്രാർത്ഥന (Jesus prayer: Jesus Christ, Son of God! Have mercy upon me a sinner) യുടെയും അടിസ്ഥാനം കുറിയേലായിസോനിൽ നിന്നുമാണെന്നും ദൈവകരുണയ്ക്കുവേണ്ടിയുള്ള കൂട്ടായ യാചന എപ്പോഴും സർവ്വപ്രപഞ്ചത്തിൽ നിന്നും ഉയരണമെന്നും ബഹു. അച്ചൻ ഉദ്ധരണികളിലൂടെ ആവർത്തിക്കുന്നുണ്ട്.

'റഹീം (റാഹേം) എന്ന സെമിറ്റിക് ഭാഷകളിലെ മൂലപദത്തിന് ഉദരം അഥവാ ഗർഭപാത്രം എന്ന് അർത്ഥമുണ്ടെന്നും അതിനാൽ പെറ്റതള്ളയ്ക്കു തന്റെ കുഞ്ഞിനോടുള്ള ഉറവ വറ്റാത്തതും അതിരു കുറിക്കുവാനാവാത്തതുമായ സ്നേഹമാണ് ഈ പദപ്രയോഗത്തിന്റെ അർത്ഥമെന്നും സ്രഷ്ടാവായ ദൈവവും സൃഷ്ടിയായ പ്രപഞ്ചവും തമ്മിലുള്ള ഈ പൊക്കിൾകൊടി ബന്ധമാണ് 'കുറിയേലായിസ്സോൻ' എന്നതിനാൽ ആയത് സൃഷ്ടിയുടെ ജീവശ്വാസമായി എപ്പോഴും ഉയരണം. ഹെസെദ് (hesed) എന്ന എബ്രായ ക്രിയാപദവും 'റഹീം' എന്നതിൽനിന്ന് ഉത്ഭവിക്കുന്നതും ആയതിന് ആർദ്രത, മഹാമനസ്കത, ദയ എന്നൊക്കെ അർത്ഥം നൽകാമെന്നും കാണുന്നുണ്ട്. കരുണയ്ക്കുള്ള യവന (ഗ്രീക്ക്) പദമായ എലയ്സോൻ (eleison) എന്നതിന് 'എണ്ണ' എന്ന് അർത്ഥമുണ്ടെന്നും അതിനാൽ സ്രഷ്ടാവിൽ നിന്നും സൃഷ്ടി എല്ലായ്പ്പോഴും ലഭ്യമാകേണ്ട എണ്ണ (സന്തോഷതൈലം, അഭിഷേകതൈലം) യ്ക്കുവേണ്ടിയുള്ള യാചനയാണ് ഈ പ്രാർത്ഥനയെന്നുമൊക്കെ അച്ചൻ വിശകലന പഠനം നടത്തുന്നുണ്ട്.

ക്രൈസ്തവ ആരാധനയുടെ പ്രാഗ്രൂപമായ യഹൂദ ആരാധനയുടെ അടിസ്ഥാനഭാവവും കരുണയ്ക്കായുള്ള മുറവിളി ശബ്ദമാണ്. അനുതാപത്തോടെയുള്ള കരച്ചിൽ, അടിമത്തത്തിൽ നിന്നുള്ള മോചനം, മുന്നോട്ടുള്ള പ്രയാണത്തിന് ആവശ്യമായ ഊർജ്ജം എല്ലാം ഈ പ്രാർത്ഥനയിൽ അന്തർലീനമായിരിക്കുന്നു. സങ്കീർത്തനങ്ങളിൽ ദൈവത്തിന്റെ സ്വഭാവമായിട്ടാണ് കരുണയെ ചൂണ്ടിക്കാണിക്കുന്നത് (സങ്കീ. 25, 36, 51, 86 etc). അതുകൊണ്ടാണല്ലോ ദാവീദിന്റെ അനുതാപ കാവ്യവും കരുണയ്ക്കുള്ള കരച്ചിലുമായ 51-ാം സങ്കീർത്തനം ആരാധനയുടെ പ്രാരംഭ സങ്കീർത്തനമായി നാം എല്ലായ്പ്പോഴും ഉപയോഗിക്കുന്നത്.

കരുണാസമ്പന്നനായ കർത്താവ് എന്നതാണല്ലോ പുതിയനിയമത്തിന്റെ പ്രധാന സന്ദേശങ്ങളിൽ ഒന്ന്. 'തന്റെ കരുണയാൽ ലോകത്തെ സൃഷ്ടിച്ച്' എന്നൊക്കെയുള്ള പ്രയോഗങ്ങൾ പുതിയനിയമത്തിന്റെയും തദ്വാരാ ക്രൈസ്തവ ആരാധനയുടെയും അടിസ്ഥാന ഭാവമാണ്. "യേശുവേ! ദാവീദുപുത്രാ! പാപിയായ എന്നോടു കരുണ തോന്നണമെ' (ലൂക്കോസ് 18:38) യെന്നും 'ദൈവമേ, പാപിയായ എന്നോട് കരുണ തോന്നണമെ' എന്ന ചുങ്കക്കാരന്റെ പ്രാർത്ഥനയും (ലൂക്കോസ് 18:13) ശ്രദ്ധേയം. പൗരസ്ത്യ ക്രൈസ്തവ ആരാധനയിൽ പൊതുവെയും വി. കുർബാന, പട്ടംകൊട ശുശ്രൂഷ തുടങ്ങിയ കൂദാശകളിൽ പ്രത്യേകിച്ചും ഈ പ്രാർത്ഥനയ്ക്കുള്ള പ്രത്യേക സ്ഥാനവും പ്രാധാന്യവും ബഹു. അച്ചൻ വിശദമായി തന്നെ പ്രതിപാദിക്കുന്നുണ്ട്.

ചിലപ്പോൾ ഒരു തവണയായും പലപ്പോഴും 3 തവണയായും അനുതാപത്തിന്റെ 40 കുമ്പിടീലുകളിൽ 10 തവണ വച്ചുള്ള 4 ക്രമങ്ങളായുമൊക്കെ ഈ പ്രാർത്ഥന പിതാക്കന്മാർ അതീവ ശ്രദ്ധയോടെ ക്രമീകരിച്ചിരിക്കുന്നു. 'കർത്താവേ! ഞങ്ങളോടു കരുണ ചെയ്യണമെ!' എന്ന് ധൂപാർപ്പണത്തോടെ പ്രാർത്ഥിച്ചുകൊണ്ടാണല്ലോ പുരോഹിതൻ വിശ്വാസികൾക്കുവേണ്ടി വി. കുർബാന ആരംഭിക്കുന്നത്. മൂന്നു തവണ നാം എപ്പോഴും ചൊല്ലുന്ന കർത്താവിന്റെ മനുഷ്യാവതാര വ്യാപാരത്തെ കുറിക്കുന്ന ത്രൈശുദ്ധ കീർത്തന (Trisagion) വും 'ഞങ്ങളോട് കരുണ ചെയ്യണമെ' എന്ന് അവസാനിപ്പിക്കുന്നു. 'സ്തൗമെൻ കാലോസ്' എന്ന ആഹ്വാനത്തിന് വിശ്വാസ സമൂഹത്തിന്റെ പ്രതിവാക്യം എല്ലായ്പ്പോഴും 'കുറിയേലായിസ്സോൻ' എന്നു മാത്രമാണ്. പരിശുദ്ധാത്മ ആഹ്വാന പ്രാർത്ഥനയ്ക്കു മുമ്പ് (ക്രൊയ്തോദ്റൂഹോ) വി. കുർബാനയിലും മറ്റ് എല്ലാ ശുശ്രൂഷകളിലും വിശ്വാസസമൂഹം ആവർത്തിച്ച് ചൊല്ലേണ്ടത് 'കുറിയേലായിസ്സോൻ' എന്ന പ്രാർത്ഥനയാണ്. അതുപോലെ തന്നെ കാർമ്മികന്റെ രഹസ്യ പ്രാർത്ഥനകളുടെയും രഹസ്യ ശുശ്രൂഷകളുടെയും എല്ലാ അവസരങ്ങളിലും വിശ്വാസ സമൂഹം കുറിയേലായിസ്സോൻ എന്ന് പ്രാർത്ഥിക്കുന്നു.

ചുരുക്കത്തിൽ "ആമ്മീൻ: ബാറെക്മോർ: സ്തൗമെൻകാലോസ്: കുറിയേലായിസ്സോൻ" പൗരസ്ത്യ ആരാധനയുടെ അടിസ്ഥാന സൂത്രവാക്യങ്ങളാണ്. അവയെക്കുറിച്ചുള്ള ഏറെ ആഴത്തിലുള്ള പഠനം നടത്തുവാൻ ബഹു. ഡോ. ജോർജ്ജ് കോശി അച്ചന് തന്റെ രണ്ടാം അദ്ധ്യായത്തിൽ സാധിച്ചിട്ടുണ്ട്. ◆



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖകൾ

# 1988 ജൂലൈ 4–8 സുന്നഹദോസിന്റെ നിശ്ചയങ്ങൾ

കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെന്റർ ചാപ്പലിൽ 1988 ജൂലൈ 4–ാം തീയതി തിങ്കളാഴ്ച പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ആരംഭിച്ച മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് 8–ാം തീയതി വെള്ളിയാഴ്ച നാലര മണിക്ക് സമാപിച്ചു.

തിങ്കളാഴ്ച രാവിലെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ പഴയസെമിനാരി ചാപ്പലിൽ വി. കുർബാന അർപ്പിച്ചു. തുടർന്ന് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ധ്യാന പ്രസംഗത്തോടു കൂടിയാണ് യോഗനടപടികളാരംഭിച്ചത്.

മാത്യൂസ് മാർ കൂറിലോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, ജോസഫ് മാർ പക്കോമിയോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവറുഗീസ് മാർ ദീയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാരും സുന്നഹദോസിൽ സംബന്ധിച്ചു.

### അനുശോചനം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു സഹോദരീസഭയായ എത്യോപ്യൻ സഭയുടെ പാത്രിയർക്കീസായിരുന്ന ആബൂനാ തെക്കിലേ ഹൈമനോട്ടിന്റെ (Abba Tekle-Haimanot) ദേഹവിയോഗത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. അദ്ദേഹത്തിന്റെ ആത്മശാന്തിക്കായി പ്രാർത്ഥിച്ചു. അനുശോചനപ്രമേയം അവതരിപ്പിച്ചുകൊണ്ട് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ചെയ്ത പ്രസംഗത്തിൽ കാലംചെയ്ത പാത്രിയർക്കീസ് ഒരു വലിയ ആത്മശക്തിയുടെ ഉറവിടമായ സന്യാസിയായിരുന്നു എന്നും അദ്ദേഹത്തിന്റെ നേതൃത്വം എത്യോപ്യൻ സഭയ്ക്ക് ഒരു വലിയ നേട്ടമായിരുന്നു എന്നും അനുസ്മരിപ്പിച്ചു.

സുന്നഹദോസ് ചർച്ചകൾക്കുശേഷം ചെയ്ത പ്രധാനപ്പെട്ട തീരുമാനങ്ങളാണ് ചുവടെ ചേർക്കുന്നത്.

### സ്ത്രീപങ്കാളിത്തം

സ്ത്രീകൾക്ക് സഭാപ്രവർത്തനങ്ങളിൽ കൂടുതൽ പങ്കാളിത്തം നൽകുന്നതിനു തീരുമാനിച്ചു. തൽക്കാലം വി. മാമോദീസായ്ക്കുശേഷം ആൺകുട്ടികളെപ്പോലെ പെൺകുട്ടികളെയും വി. മദ്ബഹായിൽ കയറ്റി ബലിപീഠം മുത്തിക്കാമെന്നും ആരാധനകളിൽ അത്യാവശ്യം എന്നു കണ്ടാൽ വേദഭാഗങ്ങൾ വായിക്കുന്നതിന് സ്ത്രീകളെ അനുവദിക്കാമെന്നും നിശ്ചയിച്ചു. മറ്റേതെല്ലാം രംഗങ്ങളിൽ സ്ത്രീകളെ പങ്കെടുപ്പിക്കാമെന്നതിനെക്കുറിച്ച് കൂടുതൽ പഠനം നടത്തി റിപ്പോർട്ടു സമർപ്പിക്കാൻ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ യോഗം ചുമതലപ്പെടുത്തി.

### വായനപ്പടി

പരിഷ്ക്കരിച്ച വേദവായനക്കുറിപ്പനുസരിച്ച് തയ്യാറാക്കിയിരിക്കുന്ന വായനപ്പടി ഏവൻഗേലിയോൻ അംഗീകരിച്ചു. അത് ഒന്നുകൂടെ ഭാഷാശുദ്ധി വരുത്തി അച്ചടിപ്പിക്കണമെന്ന് നിശ്ചയിച്ചു.

### നിയമാവലികൾ

ഒ.വി.ബി.എസ്. വകുപ്പുകൾ ഉൾക്കൊള്ളിച്ച സണ്ടേസ്കൂൾ അസോസ്യേഷന്റെ ഭരണഘടനാ ഭേദഗതികളും തിരുവനന്തപുരത്ത് പ്രവർത്തനം ആരംഭിച്ചിട്ടുള്ള സഭ വകയായ ഗൈഡൻസ് സെന്ററിന്റെയും റാന്നിയിലുള്ള ഹോളി ട്രിനിറ്റി ആശ്രമത്തിന്റെയും ഭരണഘടനകളും സുന്നഹദോസ് അംഗീകരിച്ചു. സി.എൽ.എസ്. കമ്മിറ്റിയിലേക്ക് സഭയുടെ പ്രതിനിധിയായി കെ. വർഗീസിനെ (മദ്രാസ്) നോമിനേറ്റു ചെയ്തു.

### സ്ലീബാദാസ സമൂഹം

സ്ലീബാദാസ സമൂഹത്തിന്റെ പ്രസിഡന്റായി തുമ്പമൺ മെത്രാസന സഹായ മെത്രാൻ ഫീലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്ക്കോപ്പായെ നിശ്ചയിച്ചു.



### വിസിറ്റർ ബിഷപ്പുമാർ

മൈലപ്ര മാർ കുറിയാക്കോസ് ആശ്രമത്തിന്റെ വിസിറ്റർ ബിഷപ്പായി മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെയും, റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിന്റെ വിസിറ്ററായി ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായേയും നിശ്ചയിച്ചു.

### 175–ാം വാർഷികം

കോട്ടയം പഴയസെമിനാരിയുടെ 175–ാം വാർഷികം വിപുലമായ തോതിൽ 1990–ൽ ആഘോഷിക്കണമെന്നു നിശ്ചയിച്ചു.

### ദിവ്യബോധനം

എല്ലാ ഭദ്രാസനങ്ങളിലും വൈദികക്ഷേമനിധികൾ ഏർപ്പെടുത്തണമെന്നും, ദിവ്യബോധന പരിശീലനം ലഭിച്ച ആളുകളെ സണ്ടേസ്കൂൾ അദ്ധ്യാപകരായും മറ്റ് ആദ്ധ്യാത്മിക പ്രവർത്തകരായും സൗകര്യമുള്ളടത്തോളം ഉപയോഗിക്കണമെന്നും നിർദ്ദേശിച്ചു.

### വാർഷിക കണക്കുകൾ

സഭ വകയായി ബി ഷെഡ്യൂളിൽ പ. സുന്നഹദോസിന്റെ ഭരണത്തിൽപെട്ട സ്ഥാപനങ്ങളുടെയും സംഘടനകളുടെയും പ്രസ്ഥാനങ്ങളുടെയും 1987–88–ലെ വരവുചെലവുകളുടെ തെരട്ട് യോഗം പാസ്സാക്കി.

### വിദ്യാർത്ഥിദിനം

വിദ്യാലയങ്ങൾ തുറന്നു പ്രവർത്തനം ആരംഭിക്കുന്ന വർഷാരംഭ ദിവസം എല്ലാ പള്ളികളിലും വിദ്യാർത്ഥിദിനമായി ആചരിക്കുകയും വിദ്യാർത്ഥികൾക്കായി പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും ചെയ്യണമെന്ന് തീരുമാനിച്ചു.

### സഹസ്രാബ്ദി ജൂബിലി റിപ്പോർട്ട്

റഷ്യൻ ഓർത്തഡോക്സ് സഭയുടെ സഹസ്രാബ്ദി ആഘോഷങ്ങളിൽ സംബന്ധിച്ച മലങ്കര ഓർത്തഡോക്സ് സഭാപ്രതിനിധികൾക്ക് അവിടെ ഒരു സമുന്നത സ്ഥാനമുണ്ടായിരുന്നുവെന്നും പ്രധാന സമ്മേളനങ്ങളിൽ ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായും പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും വളരെ ആകർഷകമായ പ്രസംഗങ്ങൾ ചെയ്തുവെന്നും അതിനെ സംബന്ധിച്ചു റിപ്പോർട്ടു നൽകിയ ഫീലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്ക്കോപ്പാ വിവരിച്ചു.

### എൻ.എ.സി.

സഭയ്ക്ക് ഒരു National affairs Commission ഉണ്ടായിരിക്കണമെന്ന് തീരുമാനിക്കുകയും അതിലേക്ക് അംഗങ്ങളായി പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, മി. സി. കെ. കൊച്ചുകോശി I.A.S. (Retd), പ്രൊഫ. നൈനാൻ ഏബ്രഹാം, ശ്രീ. തോമസ് കുതിരവട്ടം എം.പി., ശ്രീ. ഉമ്മൻ ചാണ്ടി എം.എൽ.എ., ശ്രീ. എം. ഇ. കുര്യാക്കോസ്, ശ്രീമതി സാറാമ്മ ജേക്കബ് എന്നിവരെ നിശ്ചയിച്ചു.

(മലങ്കരസഭാ മാസിക, ഓഗസ്റ്റ് 1988)

# Words of Sweetness

## (Meditational Thoughts)

Mylapra Mathews Ramban

### Prayer of a small girl before the Holy Sanctuary

A girl aged just nine years is standing before the Holy Sanctuary with her mother and is praying with folded hands keeping her head bowed.

**I**

Oh my sweetest Jesus, my Lord! How fortunate I would have been, had I been that small bell that is being rung in Your honor when You come down to our midst from Heaven and is present in the Holy Sanctuary. Whenever You come down to us, that bell keeps ringing. Whenever You come down, I am offering praises before Your Holy presence. That bell is always there inside the Holy Sanctuary. My heart too is there before Your Holy presence always and I keep on loving You.

**II**

Oh Lord, my loving Jesus! When You come down from Heaven to the Holy Sanctuary, there is a lighted candle glowing before You; had I been that burning candle, how fortunate I would have been. That candle keeps burning at all times You come down. Every time You come down, love in my heart for You is burning and glowing. Slowly, that candle burns out to end as nothing; like that, had my love for You did glow out fully and I merged with You, how much fortunate I would have been. For sure, I love You more than anything. That candle is glowing now. My soul too loves You. Be merciful on me to accept my love for You. Be with me that I keep on loving You at all times and forever.

**III**

Oh my Lord, my sweet Jesus! You are present on the Holy Thronos. How fortunate I would have been, had I been that Sleebo on the Thronos standing very close to Your sweet face. That Sleebo is waiting for You at all times in fear and piety alike. That Sleebo is there watching You always with no dilution in honoring You or not hiding from Your presence. Be merciful on me to gift me too a similar opportunity. I love You in the strongest way. I will serve You. Jesus, be merciful on me to bless me.

**IV**

Oh my sweet Jesus! You have come down to the Thronos as if You are in the bosom of Your Mother. Had I been the Thronos where You dwell upon as You come down from Heaven, how fortunate I would have been. You sit on this Thronos, You lie down on this Thronos, you enjoy on this Thronos, You smile on this Thronos. You made my heart Your dwelling place for You to relax, for You to lie down, for You to enjoy and for You to love. Oh my Lord Jesus! Be merciful to come down to my heart. May You dwell there, love there and enjoy there. You love everyone always and I too love everyone always. You enjoy in everything and I too will enjoy in everything. Oh sweet Jesus, You have come down here for our sake and I bow before You; I bow before You and praise



You.

**V**

Oh my sweet Jesus, my Lord! Had I been the Cup where You come down as an epitome of love and in the form of blood, how fortunate would I have been. All the prayers we submit before You, my epitome of love, are coming before this Cup. You dwell in there and watch me. You see me. You love me. You bless me. Make me Your child now. I love You always. I will keep bowing before You dwelling with You always.

**VI**

Oh my sweet Jesus! I bow before You. My parents and my brothers and sisters bow before You together. We all will love You. Not those who are in my family alone, but also my neighbors and my parish members and those who are there in my country and all men and women will bow before You. Be merciful on us that all those children of our age love You beyond everything. Amen

### A Meditation before receiving Holy Qurbano

Oh my God! May You command and this servant of Yours is

listening. Our Messiah commands like these. My dear child, you don't need much wisdom to please me. It is sufficient that you wish to be faithful to me henceforth; you love me at your best; you repent deeply on your deeds those have caused me pain. You talk with me as if you are talking to your closest friend. Tell me openly what all things are there in your mind and heart. Is there anyone for you who needs my help? If any are there, tell me their names. You ask me whatever you need without any fear complex. I love those who possess good nature to forget themselves and wish good prospects for others. Tell me the names of those who are poor whom you wish to be comforted; tell me the names of those who are sick whom you wish to be healed. Ask from me my Grace you need for those who had treated you badly as also who were doing things against you. You place all of them before me from your heart of hearts. You ask for you sufficient Grace from me. You need plenty of Grace from me for good opportunities for others as you wish, for your becoming more blessed, for your becoming more useful to others and for your becoming more joyful. You seek from me enough blessings without leaving any of your needs. You seek them from me most humbly. You seek those from me realizing how poor you would be and how incapable you would be in your daily affairs if I don't gift you my Graces. You seek them from me in wholeness of your love for me. You tell me in absolute sincerity like a small child recalling how proud you are, how selfish you are, how arrogant you are, how short tempered you are, how incapable you are to manage your losses. Then, you beseech before me to bless your deeds. My poor little child, don't be afraid. Don't feel shy about your lots of failures. There are many saints in heaven and they too had failures as you too have. They came to me and prayed with sorrow and shattered hearts. My Grace transformed them to be sanctified and holy. For that, your body and your soul must be mine totally. Therefore, all sorts of Graces needed for body and mind such as health, proper sense, memory power, capability and fruitfulness should be sought from me for providential glory. Whatever be them, I am capable to provide you. I don't have any hesitation to provide blessings and Graces to anyone whose deeds are in line with the will of God and to enhance the capability of a soul far more than what it used to be and to make him closer to me. There are certain traits in you which you want to discard from you in future. You can think about them and come to me with your hopes and plans. Are they related with your future or about your position among other creations or about any good deeds you wish to do for others? What is it that your good mind wishes? Don't I have your piety and love though I am your closest friend and your creator and your epitome of love? Don't you wish doing something good for the souls of your brothers? There may be people who love you and wish your well being, but they may not know me or they may not be thinking about me. Don't you need enough intellect and power to make them slaves to my love? Have you ever thought of these sorts of matters? If you can convince me how far you have worked for them, I can show you where you failed. You depend on me forever; then I shall be your mentor in these. My dear child, what are your sorrows? Are they very hard? Is there anyone who had pained you? Is there anyone who blocked your love? Is there anyone who had insulted you? Is there anyone who had hurt you? If so, you may lean on my body and tell me all your sorrows openly. Is there anyone who was thankless to you or dealt with you without any softness? Your love for me and your good relationship with me will make you forgive those who hurt you and those who pained you and above that, you will have the strength not to keep recalling their behavior. My dear



son, in which issue, you are sad? I shall comfort you with my care for you and protect you in my love for you. I shall never stay away from you. I can never discard you. Have you experienced dilution of love for you and dilution of interest in you from any of your acquaintances? You can place them before me and pray for them. If you need these for your sanctification, I will strengthen them there. Do you have any goodness to convey me? After you experienced me in your last Holy Qurbano, what experience of joy or comfort you have to share with me? Have you had any experience such as you got a truthful friend or you received something in your loneliness or a serious doubt got clarified or a fearsome issue disappeared? On your experiencing an incident of great joy, have you perceived that it was I who had done it for you? My dear child, it was I who arranged everything for you.

My dear Jesus, my Lord! For having taken care of me only the way You alone can, I praise You in my wholeness. You can satisfy all your promises to me now. Let these be joyful to me. Oh my Lord! Promise me in Your mercy that You will throw away all forces leading me to evil; Oh Lord! Promise me that You will gift me a mind showing compassion to the poor; Oh Lord! Promise me that You will give me a mind that loves my enemies; Oh Lord! Promise me a nature that aligns me with Your chosen and loving ones.

My dear child, when you were loving your neighbor, you were loving the invisible me. Love all my saintly ones. Seek help from all those saintly ones dwelling with me after they left the world. You shall not forget the truth that you shall be a partner with them in the heavenly divine promises. Above all, you shall love my Mother whom I loved above all others. She is your Mother too; my dear child, love her. She is your Mother. She will lead your path to me. Each day, for her sake, I will love you and bless you. You come to me with her. You come to me with your empty heart. There are umpteen Graces with me far beyond you can perceive. You come to me with a heart well prepared to fill it with my umpteen Graces those are rich in love. Then you can fill your heart fully. May my peace be with you! Amen.

### Repentance and Good Decision

Oh my God, my Lord and Messiah! You took human body and came down to redeem me, a lost child of yours; as such, I raise my eyes to You. Oh Redeemer of sinners! I am a big sinner and I lament before You, recalling all my trespasses and sinful deeds done knowingly against You and, I feel really sad about all sins I committed while I was a child, committed knowingly and unknowingly in my youth and all sins committed by me but hidden from others.

Oh my Lord! How pathetic am I! This virtue that I don't possess now, but really valuable in Your eyes, is what I need badly. Oh my Lord! I beseech before You to relieve me from my sins and gift me Your Grace that I have this virtue with me always. For this, I will leave aside all these (mention what all) today. I will work against my sins. I will turn away from this situation (the situation making me interested in performing sinful deeds). I shall be keen in my attempts. At the end, I will be victorious against my enemies and I will be freed from them. At the Heaven, I will earn the crown that doesn't wither. Oh my God! Bless me with Your Grace for this. Amen.

(to be continued)

◆




തിരുവനന്തപുരം പൗഡിക്കോണം മാതാമറിയം ആശ്രമത്തിൽ പരിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാളിന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് പ്രധാന കാർമികത്വം വഹിച്ചു.



കോർഎപ്പിസ്ക്കോപ്പാമാരായി അഭിഷിക്തരായ പുതുപ്പറമ്പിൽ പി. പി. എബ്രഹാം കോർഎപ്പിസ്ക്കോപ്പാ, മുണ്ടമറ്റം ഫിലിപ്പ് കോർഎപ്പിസ്ക്കോപ്പാ, പുരുന്നൽ കിഴക്കേതിൽ റ്റി. ഗീവർഗീസ് കോർഎപ്പിസ്ക്കോപ്പാ എന്നിവർ മലബാർ ഭദ്രാസന ഇടയൻ ഡോ. ഗീവർഗീസ് മാർ പക്കോമിയോസിനോടൊപ്പം.



## ഡോ. ഗീവർഗീസ് മാർ യൂലിയോസ് മഅദിൻ സ്ട്രീറ്റ് ക്യാമ്പസ് സന്ദർശിച്ചു

അതിർവരമ്പുകൾ ഇല്ലാതെ എല്ലാ മതത്തിന്റെയും അന്തസത്തയെ ഉൾക്കൊള്ളാൻ മനുഷ്യന് കഴിയുമ്പോഴാണ് അവൻ യഥാർത്ഥ മതവിശ്വാസിയാകുന്നതെന്ന് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ. ചിറമനേങ്ങാട് മഅദിൻ ഡ്രീം സ്ട്രീറ്റ് സന്ദർശിച്ച് കുട്ടികളോട് സംസാരിക്കുകയായിരുന്നു അദ്ദേഹം. എല്ലാ മതങ്ങളും സഹിഷ്ണുതയുടെയും മനുഷ്യ സ്നേഹത്തിന്റെയും സന്ദേശമാണ് പ്രചരിപ്പിക്കുന്നതെന്നും അദ്ദേഹം പറഞ്ഞു.

മഅദിൻ സ്ട്രീറ്റ് ക്യാമ്പസിൽ എത്തിയ മെത്രാപോലീത്തായെ ചെയർമാൻ ബക്കർ പെൻക്കോ സ്വീകരിച്ച് സ്ഥാപനത്തിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് വിശദീകരിച്ച് നൽകി. നഗരസഭ കൗൺസിലർ ലെബീബ് ഹസ്സൻ മജ്ലിസ് ചാരിറ്റബിൾ ട്രസ്റ്റ് ചെയർമാൻ സി.എ സലീം എം.ഇ.എസ് തൃശൂർ താലൂക്ക് പ്രസിഡണ്ട് ആതിര റഷീദ് സെക്രട്ടറി സി.എ ഷാഹുൽ ഹമീദ് കോൺകോർഡ് ഹയർ സെക്കൻഡറി സ്കൂൾ മാനേജർ ആർ.എം ബഷീർ, കരീം പന്നിത്തടം എന്നിവർ സന്നിഹിതരായിരുന്നു. പ്രിൻസിപ്പാൾ സലാം സഖാഫി സ്വാഗതവും എസ്.വൈ.എസ്. ജില്ലാ സെക്രട്ടറി കെ.ബി ബഷീർ നന്ദിയും പറഞ്ഞു.



**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് കോട്ടയം ഭദ്രാസനത്തിലെ ഏഴു വൈദികരെ കോറെപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തി. സ്ഥാനാരോഹണ ശുശ്രൂഷ ഓഗസ്റ്റ് 19-നു പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നടന്നു. ഫാ. ഡോ. എം. പി. ജോർജ്, ഫാ. കുര്യൻ ഉതുപ്പ് കണ്ണൻതുരുത്തിൽ, ഫാ. ജോൺ ശങ്കരത്തിൽ, ഫാ. കുര്യൻ തോമസ് കരിപ്പാൽ, ഫാ. സഖറിയാ പണിക്കശ്ശേരിൽ, ഫാ. എം. കെ. ഫിലിപ്പ്, ഫാ. പി. എ. തോമസ് കളരിക്കൽ എന്നിവരെയാണ് കോറെപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തിയത്. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്, സഖറിയാ മാർ സേവേറിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു.**

# ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യ

# പതിനഞ്ചാം ജനറൽ അസംബ്ലി ആദ്യമായി കേരളത്തിൽ

ഡോ. പോൾ മണലിൽ

ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യ (CCA) പതിനഞ്ചാം ജനറൽ അസംബ്ലി 2023 സെപ്തംബർ 27 മുതൽ ഒക്ടോബർ നാലു വരെ കോട്ടയത്തു അരങ്ങേറുകയാണ്. 1981-ൽ സി.സി.എ. യുടെ ഏഴാമതു അസംബ്ലി ബാംഗ്ലൂരിൽ വച്ച് നടത്തിയിട്ടുണ്ടെങ്കിലും കേരളത്തിൽ വച്ച് ആദ്യമായിട്ടാണ് ഏഷ്യയിലെ ഈ എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ അസംബ്ലി സംഘടിപ്പിക്കുന്നത്. ഏഷ്യയിലെ സാമൂഹിക-സാംസ്കാരിക-മത രംഗങ്ങളിലെ സമകാല അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ "God, Renew us in your Spirit and Restore the creation" എന്ന മുഖ്യ ചിന്താവിഷയത്തെ മുൻനിർത്തിയുള്ള സംവാദങ്ങൾക്കാണ് ന്യൂസിലാൻഡ്, ഓസ്ട്രേലിയ, ബംഗ്ലാദേശ്, മ്യാൻമർ, കമ്പോഡിയ, ഈസ്റ്റ് ടിമൂർ, ഇന്ത്യ, ഹോംകോങ്, ഇന്തോനേഷ്യ, ലാവോസ്, ജപ്പാൻ, കൊറിയ, മലേഷ്യ, പാകിസ്ഥാൻ, ശ്രീലങ്ക, തെയ്‌വാൻ, തായ്‌ലാൻഡ് തുടങ്ങിയ രാജ്യങ്ങളിലെ നൂറിലധികം സഭകളുടെയും പതിനഞ്ച് രാജ്യങ്ങളിലെ വിവിധ സഭകളുടെ നാഷണൽ കൗൺസിലുകളുടെയും പ്രതിനിധികൾ കോട്ടയത്തു എട്ടു ദിവസം സമ്മേളിക്കുന്നത്. ഈ പ്രതിനിധികളെ കൂടാതെ ലോകത്തിലെ വിവിധ എക്യുമെനിക്കൽ പ്രസ്ഥാനങ്ങളുടെയും സഭകളുടെ ലോകകൗൺസിലിന്റെയും (WCC) റോമൻ കത്തോലിക്കാ സഭയുടെയും പ്രതിനിധികളും സി.സി.എ. യുടെ പരമോന്നത സമിതിയായ ജനറൽ അസംബ്ലിയുടെ അഞ്ചു വർഷത്തിൽ ഒരിക്കൽ കൂടുന്ന ഈ എക്യുമെനിക്കൽ സംഗമത്തിൽ പങ്കെടുക്കുന്നുണ്ട്.

ഏഷ്യയിലെ ക്രൈസ്തവ സഭകളുടെ ആരാധന, പഠനം, കർമ്മം എന്നിവയിലുള്ള സംയുക്ത പ്രവർത്തനങ്ങളിലെ 'ഒരുമയുടെ ആഘോഷ'മാണ് സി.സി.എ. യുടെ ജനറൽ അസംബ്ലി. ഏഷ്യയിലെ സഭകളുടെ പൊതുവായ കാഴ്ചപ്പാടും ദർശനവും ചർച്ച ചെയ്യുന്ന ജനറൽ അസംബ്ലി മിഷൻ രംഗത്തു മാത്രമല്ല രാഷ്ട്രീയ, സാമൂഹിക, മത, രംഗങ്ങളിലും സഭകൾ നേരിടുന്ന വെല്ലുവിളികളും പ്രതിസന്ധികളും ചർച്ച ചെയ്യുന്ന ഒരു പൊതുവേദി കൂടിയാണ്.

സഭകളുടെ ലോകകൗൺസിൽ (WCC) 1948-ൽ ആംസ്റ്റർഡാമിൽ ആദ്യത്തെ അസംബ്ലി നടത്തിയതിനു പിന്നാലെ ഏഷ്യൻ രാജ്യങ്ങളിലെ വിവിധ സഭകളും സഭകളുടെ ദേശീയ സമിതികളും 1957-ൽ ഇന്തോനേഷ്യായിലെ പ്രാപത്തിൽ (Prapat) ആദ്യത്തെ ജനറൽ അസംബ്ലിക്കായി ഒന്നിച്ചു കൂടിയതോടെയാണ് ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യ സമാരംഭിക്കുന്നത്. ഈസ്റ്റ് ഏഷ്യ ക്രിസ്ത്യൻ കോൺഫ്രൻസ് (EACC) എന്ന പേരിലായിരുന്നു അന്ന് ഈ പ്രസ്ഥാനത്തിന്റെ തുടക്കം. മലങ്കരസഭയുടെ പ്രതിനിധിസംഘം അന്ന് മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ (പിൽക്കാലത്ത് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) നേതൃത്വത്തിലാണ് ഈ പ്രാരംഭ സമ്മേളനത്തിൽ പങ്കെടുത്തത്. പിൽക്കാലത്തു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മുതൽ ഡോ. യാക്കോബ് മാർ ഐറേനിയസ് വരെയുള്ള മെത്രാപ്പോലീത്താമാർ സി.സി.എ. യുടെ അസംബ്ലിയിൽ പ്രതിനിധികളുമായി മലങ്കരസഭയെ നയിച്ചിട്ടുണ്ട്.

സിംഗപ്പൂരിൽ 1973-ൽ ചേർന്ന അസംബ്ലിയിൽ വച്ചാണ് ഈ പ്രസ്ഥാനം ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യ (CCA) എന്ന പേരു സ്വീകരിച്ചത്. 2023-ൽ കോട്ടയത്തു സി.സി.എ. യുടെ അസംബ്ലി സംഘടിപ്പിക്കപ്പെടുന്നതിന്റെ മുമ്പ് ക്വാലാലംപൂർ (1959), ബാങ്കോക്ക് (1964), ബാങ്കോക്ക് (1968), സിംഗപ്പൂർ (1973), പെനാംഗ് (1977), ബാംഗ്ലൂർ (1981), സോൾ (1985), മാനില (1990), കൊളംബോ (1995), ടോമോഹാൻ (2000), ചിയാങ്മെയ് (2005), ക്വാലാലംപൂർ (2010), ജക്കാർത്ത (2015) എന്നീ സ്ഥലങ്ങളിൽ വച്ചാണ് ഏഷ്യയിലെ ഈ എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ സംഗമങ്ങൾ നടന്നിട്ടുള്ളത്.

രണ്ടായിരത്തിൽ ഇന്തോനേഷ്യയിലെ ടോമോഹാനിലും 2005-ൽ തായ്‌ലണ്ടിലെ ചിയാങ്മെയ്ലും നടന്നിട്ടുള്ള അസംബ്ലിയിൽ അക്രെഡിറ്റഡ് റിപ്പോർട്ടറായി എനിക്കു പങ്കെടുക്കാൻ കഴിഞ്ഞതു വലിയൊരു അനുഭവമായിരുന്നു. ടോമോഹാനിൽ അവിടുത്തെ വിവിധ സഭകളുടെ സംയുക്താഭിമുഖ്യത്തിൽ നടത്തിയ അസംബ്ലിയിൽ അതിഥികൾക്കു താമസമൊരുക്കിയതു സഭാംഗങ്ങളുടെ വീടുകളിലായിരുന്നു. അസംബ്ലി വേദിയിലേക്കു അന്ന് ഭക്ഷണവുമായി തദ്ദേശീയർ ഒഴുകിയെത്തിയതു പുതിയൊരു അനുഭവമായിരുന്നു. ചിയാങ്മെയ് അസംബ്ലി അവിടുത്തെ കാത്തലിക് യൂണിവേഴ്സിറ്റിയിലായിരുന്നു സംഘടിപ്പിച്ചിരുന്നത്. അസംബ്ലി ഉദ്ഘാടനം ചെയ്യാനെത്തിയ തായ്‌ലാൻഡ് പ്രധാനമന്ത്രി തക്സിൻ ഷിനാവത്ര (Thaksin Shinawatra) ഡലിഗേറ്റുകളുടെ മുമ്പിലൂടെ കടന്നുപോയപ്പോൾ ഞങ്ങൾക്കു ഹസ്തദാനം നൽകിയതു ഞാനോർക്കുന്നു. ലോകത്തിലെ പല ക്രൈസ്തവസഭാ നേതാക്കന്മാരെയും എനിക്കു സിസിഎ യുടെ അസംബ്ലികളിൽ കണ്ടുമുട്ടാൻ അവസരം ലഭിച്ചു.

ഏഷ്യയിലെ 52 മില്യൻ ക്രൈസ്തവരെ പ്രതിനിധാനം ചെയ്യുന്ന ഈ പ്രസ്ഥാനം ഏഷ്യയിലെ ജനങ്ങളുടെ ദേശീയമായ കാഴ്ചപ്പാടുകളെയും മൗലികാവകാശങ്ങളെയും പൗരധർമ്മങ്ങളെയും അനുസ്മരിപ്പിക്കുന്ന ഇച്ഛാശക്തിയെ പ്രലോഭിപ്പിക്കുന്ന തരത്തിലാണ് ഓരോ രാജ്യത്തും പ്രവർത്തിക്കുന്നത്. ഏഷ്യൻ ജനതയുടെ മതപരമായ വൈവിധ്യതകളും ബഹുസ്വരതകളും സമന്വയിപ്പിക്കുന്നതരത്തിൽ സാമൂഹികമായ പ്രതിബദ്ധതയോടെയാണ് ഈ പ്രസ്ഥാനം ഇക്കാലയളവിൽ നിലകൊണ്ടിട്ടുള്ളത്. ആഗോളവൽക്കരണത്തിന്റെ തിക്താനുഭവങ്ങൾ ഏഷ്യൻ രാജ്യങ്ങളെ ബാധിച്ചപ്പോഴും സാമൂഹികവും സാമ്പത്തികവുമായ അനീതികൾ വർധിച്ചപ്പോഴും ഏഷ്യൻ ജനതയ്ക്കൊപ്പം നിന്നുകൊണ്ട് അതിജീവനമന്ത്രങ്ങൾ ഉയർത്താൻ സിസിഎ യ്ക്കു കഴിഞ്ഞു. സഭകൾ തമ്മിലുള്ള ഐക്യം മാത്രമല്ല ഈ പ്രസ്ഥാനം ലക്ഷ്യമാക്കുന്നത്. ഏഷ്യൻ രാജ്യങ്ങളിലെ സമാധാനം സിസിഎ യുടെ മുഖ്യലക്ഷ്യമാണ്. മിഷൻ രംഗത്തുള്ള പ്രവർത്തനങ്ങൾ കൂടാതെ യുവജനങ്ങളുടെയും സ്ത്രീകളുടെയും ശക്തീകരണവും ഇതിന്റെ ലക്ഷ്യങ്ങളിൽപ്പെടുന്നു. എച്ച്.ഐ.വി. - എയ്ഡ്സ് പോലെയുള്ള മേഖലകളിലും സാമൂഹിക പ്രതിബദ്ധതയോടെ സിസിഎ കൈത്താങ്ങായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ഏഷ്യൻ രാജ്യങ്ങളിൽ എക്യുമെനിക്കൽ കൂട്ടായ്മ ശക്തിപ്പെടുത്താനും ഏഷ്യൻ രാജ്യങ്ങളിൽ ഉടലെടുത്തിട്ടുള്ള രാഷ്ട്രീയവും മതപരവുമായ വെല്ലുവിളികളെ അതിജീവിക്കുന്നതിനും ഉതകുന്ന കർമ്മപദ്ധതികൾ സിസിഎ ആവിഷ്ക്കരിച്ചിട്ടുണ്ട്. റോമൻ കത്തോലിക്കാ സഭയുടെ ഫെഡറേഷൻ ഓഫ് ഏഷ്യൻ ബിഷപ്പ്സ് കോൺപ്രൻസുമായി ചേർന്നു നടത്തുന്ന ഏഷ്യൻ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് ഏഷ്യയിലെ എക്യുമെനിക്കൽ പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചു വരുന്നു. ഇവരുടെ ഒപ്പം ഇവാഞ്ചലിക്കൽ ഫെലോഷിപ്പ് ഓഫ് ഏഷ്യയും സഹകരിച്ചു പ്രവർത്തിക്കുന്നുണ്ട്. സിസിഎ യുടെ പ്രഥമ ജനറൽ സെക്രട്ടറി ശ്രീലങ്കയിൽ നിന്നുള്ള ഡോ. എൻ. ടി. നൈൽസ് ആയിരുന്നു. ഇപ്പോൾ മലയാളിയായ ഡോ. മാത്യൂസ് ജോർജ് ചുനക്കരയാണ് ജനറൽ സെക്രട്ടറി. ഓർത്തഡോക്സ് സഭയിൽ നിന്നുള്ള രൂത്ത് മാത്തൻ സിസിഎ സ്റ്റാഫിൽ പ്രവർത്തിക്കുന്നുണ്ട്.

ഏഷ്യയിൽ ക്രൈസ്തവ ഭൂരിപക്ഷമുള്ള ആറ് രാജ്യങ്ങളുണ്ട് - റഷ്യ, ഫിലിപ്പീൻസ്, സൈപ്രസ്, കിഴക്കൻ ടിമൂർ, അർമീനിയ, ജോർജിയ എന്നിവ. ഫിലിപ്പീൻസിൽ ക്രിസ്തുമതത്തെ ദേശീയ മതമായി പ്രഖ്യാപിച്ചിട്ടുണ്ട്. അവിടെ ജനസംഖ്യയിൽ 92.5 ശതമാനവും ക്രൈസ്തവരാണ്. അർമീനിയയിൽ 98.7 ശതമാനവും കിഴക്കൻ ടിമൂറിൽ 98 ശതമാനവും ജോർജിയായിൽ 88.6 ശതമാനവും റഷ്യയിൽ 73.6 ശതമാനവും സൈപ്രസിൽ 79.3 ശതമാനവും ക്രൈസ്തവരാണ്. പാകിസ്ഥാനിൽ 1.27 ശതമാനവും ഇന്ത്യയിൽ 2.3 ശതമാനവും ക്രൈസ്തവരാണ്. ഇന്ത്യയെക്കാൾ കൂടുതൽ ക്രൈസ്തവർ ചൈനയിലുണ്ട് - മൂന്ന് ശതമാനം. ഏഷ്യയിലെ വടക്കൻ കൊറിയായിൽ 1.7 ശതമാനവും ഇറാക്കിൽ നാലു ശതമാനവും സിറിയായിൽ പത്തു ശതമാനവും ക്രൈസ്തവർ ഉണ്ടെങ്കിലും ഈ രാജ്യങ്ങൾ ഉൾപ്പെടെ പലയിടത്തും ക്രൈസ്തവ പ്രസ്ഥാനങ്ങളുടെ സംഘടിത പ്രവർത്തനം രാജ്യാന്തരതലത്തിൽ വ്യാപിപ്പിക്കാൻ രാഷ്ട്രീയമായ തടസ്സങ്ങൾ ഏറെയുള്ള കാലമാണിത്. കൗതുകകരമായ ഒരു വിശേഷം, ചൈനയിൽ ക്രിസ്തുമതത്തിന്റെ വളർച്ചയിൽ മുന്നേറ്റം ഉണ്ടായിരിക്കുന്നു എന്നതാണ്. അതുപോലെ ഇന്ത്യയിൽ ക്രിസ്തുമതത്തിന്റെ ഇപ്പോഴത്തെ വളർച്ച പഞ്ചാബിലാണ് ഉണ്ടായിക്കൊണ്ടിരിക്കുന്നത്. ഇന്ത്യ ഉൾപ്പെടെ മിക്ക രാജ്യങ്ങളിലും ക്രൈസ്തവസാക്ഷ്യത്തിനു യോഗ്യമായ കർമ്മപദ്ധതികൾ ഇനിയും ഏറെ നടപ്പാക്കാനുണ്ട്. രാഷ്ട്രീയമായും സാംസ്കാരികമായും ഉള്ള വെല്ലുവിളികളും ഇവിടങ്ങളിൽ ഏറെയാണ്. കോട്ടയം അസംബ്ലി ഇത്തരമൊരു സാഹചര്യത്തിലാണ് സമ്മേളിക്കുന്നത്.

◆



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# ഫാ. എം. ടി. കുര്യൻ അന്തരിച്ചു

മണർകാട്; കോട്ടയം ഭദ്രാസനത്തിലെ സീനിയർ വൈദികനായിരുന്ന ഒറവയ്ക്കൽ മേലേടത്ത് ഫാ. എം. ടി. കുര്യൻ അന്തരിച്ചു. കോട്ടയം ഭദ്രാസനത്തിലെ വടക്കൻമണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ആണ് മാതൃഇടവക.

പാറേട്ടു മാത്യൂസ് മാർ ഈവാനിയോസിന്റെ സെക്രട്ടറിയായും കോട്ടയം ഭദ്രാസന സെക്രട്ടറിയായും സോഫിയ സെന്ററിന്റെ ആദ്യ സെക്രട്ടറിയായും ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ സൺഡേസ്കൂൾ കരിക്കുലം കമ്മിറ്റി കോ-ഓർഡിനേറ്ററായും ആർദ്ര ചാരിറ്റബിൾ സൊസൈറ്റി പ്രസിഡന്റായും പ്രവർത്തിച്ചു. കോട്ടയം ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

അമേരിക്കയിൽ സേവനം അനുഷ്ഠിച്ച കാലത്ത് വാഷിങ്ടൻ ഡിസി കൗൺസിലറായിരുന്നു. അമേരിക്കയിൽ വിവിധ കോൺഗ്രിഗേഷനുകളും ഫാമിലി കോൺഫറൻസുകളും ആരംഭിക്കുന്നതിന് മുൻകൈയെടുത്തു.

ഭാര്യ: അരീപ്പറമ്പ് മരോട്ടിപ്പുഴ തട്ടാൻപീടികയിൽ മറിയാമ്മ (അമയന്നൂർ ഹൈസ്കൂൾ റിട്ട. അധ്യാപിക). മക്കൾ: ഡോ. എം. കുര്യൻ തോമസ്, ശോശാമ്മ ഷാജി. മരുമക്കൾ: പാമ്പാടി കരിങ്ങണാമറ്റത്തിൽ ജയാ ജേക്കബ് (പ്രധാനാധ്യാപിക, എംജിഎം ഹൈസ്കൂൾ, പാമ്പാടി), പുതുപ്പള്ളി കളപ്പുരയ്ക്കൽ ഷാജി തോമസ് (ദോഹ).

സംസ്ക്കാരം ഓഗസ്റ്റ് 15-ന് പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ വടക്കൻമണ്ണൂർ പള്ളിയിൽ നടത്തി.

## പാവപ്പെട്ടവരുടെ കണ്ണീരൊപ്പിയ വൈദികശ്രേഷ്ഠൻ

നിർധനരെ കൈയയച്ചു സഹായിച്ച ഫാ. എം. ടി. കുര്യന് നാടിന്റെ അന്ത്യാഞ്ജലി. ഒട്ടേറെ നഴ്സിംഗ് വിദ്യാർഥികൾക്ക് ഈ വൈദികൻ പഠനത്തിന് സഹായമൊരുക്കി. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഒട്ടേറെപ്പേർക്ക് വീടുകൾ നിർമ്മിച്ചു നൽകാൻ മുൻകൈ എടുത്തു. സഹായം ലഭിച്ച് ഉന്നതനിലയിലെത്തിയ പലരും മറ്റുള്ളവരെ സഹായിക്കാൻ മുന്നോട്ടു വരുന്നതു കാണുമ്പോൾ അദ്ദേഹം ഏറെ സന്തോഷിച്ചിരുന്നു.

1961 മെയ് 24-ന് റാന്നി പെരുനാട് ബഥനി ആശ്രമത്തിൽ വച്ച് പാറേട്ട് മാത്യൂസ് മാർ ഈവാനിയോസിൽ നിന്ന് കോറൂയോ പട്ടവും അതേ വർഷം ജൂൺ 22-ന് മാത്യൂസ് മാർ കൂറിലോസിൽ (പിന്നീട് പ. മാത്യൂസ് രണ്ടാമൻ ബാവാ) നിന്ന് യൗഫദ്യക്നോ പട്ടവും 1962 മെയ് 24-ന് പുതുപ്പള്ളി പള്ളിയിൽ വച്ച് പാറേട്ട് മാത്യൂസ് മാർ ഈവാനിയോസിൽ നിന്ന് പൂർണ്ണ ശെമ്മാശുപട്ടവും 1962 ജൂലൈ 3-ന് വടക്കൻമണ്ണൂർ സെന്റ് തോമസ് പള്ളിയിൽ വച്ച് മാത്യൂസ് മാർ അത്താനാസ്യോസിൽ നിന്ന് (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) കശീശാപട്ടവും സ്വീകരിച്ചു. വാഷിങ്ടൺ സെന്റ് ഗ്രീഗോറിയോസ്, ബാൾട്ടിമൂർ സെന്റ് തോമസ് എന്നീ ഇടവകകളുടെ സ്ഥാപക വികാരിയായിരുന്നു. പള്ളം സെന്റ് പോൾസ്, കുമരകം സെന്റ് ജോൺസ് പുത്തൻപള്ളി, അരീപ്പറമ്പ് സെന്റ് ജോർജ്, കാരാട്ടുകുന്നേൽ സെന്റ് മേരീസ്, താഴത്തങ്ങാടി മാർ ബസേലിയോസ് ഗ്രീഗോറിയോസ്, വെള്ളൂർ സെന്റ് തോമസ്, പാമ്പാടി സിംഹാസനപ്പള്ളി തുടങ്ങിയ ഇടവകകളുടെ വികാരിയായി സേവനം അനുഷ്ഠിച്ചു. കങ്ങഴ എംജിഡിഎം ആശുപത്രി ചാപ്ലൈനായും കങ്ങഴ മാർ ഏലിയാ ചാപ്പൽ വികാരിയായും പ്രവർത്തിച്ചു.

സ്ലീബാദാസ സമൂഹാംഗമായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. സ്ലീബാദാസനായി പുതുപ്പള്ളി സെന്റ് ജോർജ് വലിയപള്ളിയിലെ സേവന കാലത്ത് എം. ടി. കുര്യന്റെ സൺഡേസ്കൂൾ ക്ലാസിലെ വിദ്യാർഥിയായിരുന്നു ഉമ്മൻ ചാണ്ടി.

പാറേട്ട് മാത്യൂസ് മാർ ഈവാനിയോസിന്റെ സെക്രട്ടറിയായി പ്രവർത്തിച്ച ശേഷമാണ് വൈദികസെമിനാരി പഠനത്തിന് പോയത്. കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് ചരിത്രത്തിൽ ബിരുദം നേടിയശേഷം ഉന്നത വിദ്യാഭ്യാസത്തിനായി 1965-ൽ അമേരിക്കയിലേക്കു പോയി. വേദശാസ്ത്രത്തിലും ചരിത്രത്തിലും ബിരുദാനന്തര ബിരുദം നേടി. ക്ലിനിക്കൽ പാസ്റ്ററൽ കൗൺസലിങ്ങിൽ സർട്ടിഫിക്കറ്റും കരസ്ഥമാക്കി.

പരിശുദ്ധ ബസേലിയോസ് മാത്യൂസ് പ്രഥമൻ ബാവായുടെ നിർദ്ദേശപ്രകാരം അമേരിക്കൻ ജീവിതം വിട്ട് 1990-ൽ നാട്ടിലെത്തി. പിന്നീട് കോട്ടയം ഭദ്രാസനത്തിലും സഭയിലും പ്രവർത്തിച്ചു.



**എം. ടി. കുര്യൻ അച്ചന്റെ സംസ്കാര ശുശ്രൂഷയുടെ നാലാം ക്രമം ഡോ. തോമസ് മാർ തീമോത്തിയോസ് (യാക്കോബായ), എബ്രഹാം മാർ സ്തേഫാനോസ് എന്നിവർ ചേർന്ന് ഭവനത്തിൽ നിർവഹിക്കുന്നു.**

## ആ മുഖത്ത് കനിവിന്റെയും കരുണയുടെയും നിഴലാട്ടം

### ഫാ. പി. എ. ഫിലിപ്പ്

മേലേടത്തു തോമസ് കുര്യൻ അച്ചനുമായി ഒത്തിരി അടുത്ത വ്യക്തിബന്ധം ഇല്ല. അച്ചന്റെ മകൻ ഡോ. എം. കുര്യൻ തോമസുമായിട്ടാണ് എനിക്ക് കൂടുതൽ അടുപ്പമുള്ളത്. എങ്കിലും അച്ചൻ സഭയുടെ ജീവകാരുണ്യ വിഭാഗമായ ആർദ്ര ചാരിറ്റബിള് ട്രസ്റ്റിന്റെ വൈസ് പ്രെസിഡന്റായി സേവനം അനുഷ്ഠിക്കുമ്പോൾ ചില അവസരങ്ങളിൽ കാണാനും സംസാരിക്കാനും കഴിഞ്ഞിട്ടുണ്ട് (ദേവലോകം അരമനയിൽ ഞങ്ങൾ രണ്ടുപേരും തൊട്ടടുത്ത ഓഫീസ് മുറികളിലായിരുന്നു).

ആർദ്രയുടെ ചുമതലയുള്ള അച്ചൻ ആർദ്രവനായിരുന്നു എന്നതാണ് എന്നെ ഏറെ എന്നെ ആകർഷിച്ച പ്രധാന കാര്യം. ആ മുഖത്ത് എപ്പോഴും കനിവിന്റേയും കരുണയുടെയും ഒരു നിഴലാട്ടം കാണാമായിരുന്നു. കാര്യങ്ങളെ തികഞ്ഞ സമചിത്തതയോടെ കാണാനും സമീപിക്കാനും വിലയിരുത്തുവാനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. മൃദുവായ സംസാരശൈലിയും മിതത്വവും എല്ലാം അച്ചന്റെ മുഖമുദ്രയായിരുന്നു. സഭയിൽ ഉത്തരവാദിത്തപ്പെട്ട പല പദവികളും വഹിച്ചു തന്റെ നാഥന്റെ സന്നിധിയിലേക്ക് യാത്രയാകുന്ന എം. ടി. കുര്യൻ അച്ചന് യാത്രാമംഗളങ്ങൾ.

# പുളിമൂട്ടിൽ മാത്യൂസ് കോറെപ്പിസ് കോപ്പാ അന്തരിച്ചു



കാഞ്ഞിരമറ്റം: ഓർത്തഡോക്സ് സഭയിലെ മുതിർന്ന വൈദികനും കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് സുറിയാനി പള്ളി വികാരിയുമായിരുന്ന പുളിമൂട്ടിൽ മാത്യൂസ് കോറെപ്പിസ്കോപ്പാ (96) അന്തരിച്ചു. സഭാ മാനേജിങ് കമ്മിറ്റിയംഗവും ഭദ്രാസന കൗൺസിൽ അംഗവുമായിരുന്നു.

ഭാര്യ: പിറവം മങ്കിടിയിൽ പരേതയായ കുഞ്ഞമ്മ. മക്കൾ: ബേബി, പ്രിൻസ്, സോജൻ, പരേതനായ തങ്കച്ചൻ. മരുമക്കൾ: സിസിലി, മോളി, കൽപന.

സംസ്കാരം ഓഗസ്റ്റ് 18-നു കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി.

## മലങ്കര സഭയെ ജീവനു തുല്യം സ്നേഹിച്ച പുരോഹിതൻ

മലങ്കരസഭയിലെ കക്ഷിവഴക്ക് ശക്തമായ നാൾ മുതൽ പ്രതിസന്ധികളെ തരണം ചെയ്തു പരിശുദ്ധ കാതോലിക്കേറ്റിനൊപ്പം നിലകൊണ്ട വ്യക്തിത്വമാണ് മാത്യൂസ് പുളിമൂട്ടിൽ കോർഎപ്പിസ്കോപ്പാ.

1928 മേയ് 2-ന് ഉലഹന്നാൻ പുരവത്ത്, മറിയാമ്മ ദമ്പതികളുടെ മകനായി ജനനം. പൗലോസ് മാർ സേവേറിയോസിൽ നിന്നും 1951 ഏപ്രിൽ 13-നു ശെമ്മാശപട്ടവും 1953 ജനുവരി 2-നു കശ്ശീശാപട്ടവും സ്വീകരിച്ചു. 1994 ഫെബ്രുവരി 24-നു സഖറിയാസ് മാർ അന്തോണിയോസ് തിരുമേനിയിൽ നിന്നു കോറെപ്പിസ്കോപ്പാ പട്ടവും സ്വീകരിച്ചു.

കൊച്ചി മെത്രാസനത്തിൽപ്പെട്ട കാഞ്ഞിരമറ്റം സെൻറ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയുടെ വികാരിയായി ദീർഘകാലം സേവനം അനുഷ്ഠിച്ചു. മാതൃഇടവകയായ കാഞ്ഞിരമറ്റം സെൻറ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ സമാന്തര ഭരണം അവസാനിച്ച് പ. കാതോലിക്കാ ബാവായും മെത്രാപ്പോലീത്തന്മാരും വി. കുർബാന അർപ്പിക്കുന്നത് കണ്ട് സന്തോഷാശ്രുക്കൾ പൊഴിച്ചാണ് അച്ചൻ യാത്രയായത്.

1973-ലെ സഭാ പിളർപ്പിന്റെ സമയത്ത് യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ പ്രധാന ശ്രദ്ധാകേന്ദ്രം തൃശൂർ മേഖല ആയിരുന്നു. അക്കാലത്തു തൃശൂർ, കുന്നംകുളം മെത്രാസനങ്ങൾ ഇല്ലായിരുന്നു ആ മേഖലയിലെ പള്ളിക്കാരുടെ കേന്ദ്രം തൃശൂർ ചെമ്പൂക്കാവ് പള്ളി ആയിരുന്നു. കാഞ്ഞിരമറ്റം പള്ളിയിൽ കക്ഷിവഴക്ക് രൂക്ഷമായപ്പോൾ ഇടവക വിശ്വാസികളിൽ ചിലർ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയോട് പുളിമൂട്ടിൽ മാത്യൂസ് അച്ചന്റെ സാന്നിദ്ധ്യം ഇടവകഭരണത്തിൽ ആവശ്യമാണെന്നു ബോധിപ്പിച്ചു. വളരെ കുലുഷിതമായ അന്തരീക്ഷത്തിൽ പ്രതിസന്ധികളുടെ നടുവിൽ ദൈവത്തിന്റെ വലിയ കരുണയാൽ ഇടവക ചുമതല ഏറ്റെടുത്തു. കൂടെയുള്ള വൈദികർ ചില നിലപാടുകൾ എടുത്തതോടെ ഓർത്തഡോക്സ് സഭയ്ക്കു ഒരു മാസത്തിൽ ഒരു ഞായറാഴ്ച്ച മാത്രമായി തവണ മാറിയെങ്കിലും പിന്നീട് ഒരു മാസത്തിലെ എല്ലാ ഞായറാഴ്ച്ച തവണകളും മലങ്കരസഭയുടെ നേതൃത്വത്തിൽ ആയതു പുളിമൂട്ടിൽ മാത്യൂസ് അച്ചന്റെ ഭാഗ്യ നിമിഷങ്ങളിൽ ആണ്.

വിഘടിത യാക്കോബായ വിഭാഗത്തിന്റെ പ്രലോഭനങ്ങളിൽ വീഴാതെ, സാമ്പത്തിക ബുദ്ധിമുട്ട് സഹിച്ച്, കഷ്ടതകളും, ത്യാഗങ്ങളും, വേദനകളും സഹിക്കാൻ അച്ചൻ തയ്യാറായി.

കാഞ്ഞിരമറ്റം സെൻറ് ഇഗ്നേഷ്യസ് ഇടവകയിലെ നാല് വൈദികരിൽ മൂന്നു വൈദികരും വിഘടിത പ്രലോഭനത്തിൽ മറുകണ്ടം ചാടി എങ്കിലും മാത്യൂസ് അച്ചൻ മലങ്കരസഭയോടൊപ്പം അടിയുറച്ചു നിന്നു. വഴിയിൽവെച്ച് മർദ്ദിക്കുക, പള്ളിമുറിയിൽ പൂട്ടിയിടുക, പെരുന്നാൾ പ്രദക്ഷിണത്തിനു കാപ്പ ഇട്ട് ഇറങ്ങുന്ന സമയം വി. മദ്ബഹായിൽ തടഞ്ഞു വെക്കുക അങ്ങനെ വിഘടിത വിഭാഗത്തിന്റെ കൊടിയ പീഡനങ്ങൾ ഏറ്റുവാങ്ങിയ ആചാര്യനെ കാഞ്ഞിരമറ്റം ഇടവകയും, മലങ്കര മക്കളും ഒരുനാളും മറക്കില്ല.



**കാഞ്ഞിരമറ്റം പുളിമൂട്ടിൽ മാത്യൂസ് കോർഎപ്പിസ്കോപ്പാ അച്ചന്റെ സംസ്കാര ശുശ്രൂഷകൾ കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് പള്ളിയിൽ പരിശുദ്ധ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിലും മെത്രാപ്പോലീത്തന്മാരുടെ സഹകാർമികത്വത്തിലും നടന്നു.**

## He was really a living Martyr for the Church

Beloved and Respected Pulimoottil Mathews Cor-Episcopa Achen gone for his Heavenly Abode on Sunday, the 13th of August 2023 and the Funeral will take place Friday, the 18th August. H.H. The Catholicose of the East and Malankara Metropolitan and H.G. the Metropolitans of Malankara Orthodox Church will be the Chief Celebrants of the Funeral.

Cor Episcopa Achen's beloved wife, respected Kunjamma Mathew Kochamma (93) passed away for her Heavenly Abode recently, on 6th of July and the Holy Funeral taken place with all respects of honour from our Church and all walks of society of Kanjiramattom and nearby places.

For me concerned, I know Achen since 1975. He was the vicar of St. Peter's and St. Paul's Church, Fort Cochin slong with then Asst. Vicar, Fr. Varghese, One of the Senior Priests of Cochin Diocese. I was serving as Northern Dioceses' Orthodox Youth Movement Convenor. When I approached Pulimoottil Achen for a One Day Conference at Fort Cochin, Achen whole heartedly accepted and done everything for its success together with his wife, Kunjamma Ammayi and little children. H.H. Marthoma Paulose II, the Catholicose of the East and Malankara Metropolitan (then Asst. Vicar of Ernakulam St. Mary's Church, Paul Achen) and then Decon, Fr. Dr. M. P. George lead the Conference.

Later I happened to see Achen's leadership through out Malankara Sabha, especially Kanjiramattom, Thuruthikara and Mulanthuruthy. He was really a living Martyr for the Church and the Kingdom of Heaven.

May achen's soul rest in peace in the bodom of Abraham, Isaac and Jacob. Our heartfelt condolences to the members of Achen's family..

**- Thomas Paul Myalil, Mulanthuruthy**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# “ഞാൻ കുടിക്കുന്ന പാനപാത്രം നിങ്ങൾ കുടിക്കുമോ?”

## വാങ്ങിപ്പിനുശേഷം ഒന്നാം ഞായർ (വി. മർക്കോസ് 10:35-45)

**ഫിലിപ്പോസ് റമ്പാൻ**

(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

യേശുതമ്പുരാന്റെ പരസ്യശുശ്രൂഷ വേളയിൽ ഒരുവൻ വന്ന് മുട്ടുകുത്തി ചോദിക്കുന്നു ‘നല്ല ഗുരോ നിത്യജീവനെ അവകാശമാക്കുവാൻ ഞാൻ എന്തു ചെയ്യണം’. യേശുതമ്പുരാൻ ഇതിനുള്ള ശരിയായ മറുപടി ആ വ്യക്തിക്കു നൽകുന്നു. എന്നാൽ ഈ മറുപടിയിൽ വിഷാദിച്ചു ദുഃഖിതനായി അവൻ തിരികെ പോകുന്നു. കാരണം ധനം കൊണ്ട് എന്തും നേടാമെന്ന ചിന്ത അയാളിൽ വളരുകയും എന്നാൽ ആ ധനം മൂലം ദൈവത്തിനു ഹിതകരമായതിനെ എല്ലാത്തിന്റെയും വിരോധിയായി അയാൾ മാറുന്നു. ഈ മറുപടിയിൽ ശിഷ്യന്മാരും അത്യധികം വിസ്മയിക്കുന്നു. ഇക്കണക്കിനു ഒരുവനും രക്ഷിക്കപ്പെടുകയില്ലല്ലോ. യേശുതമ്പുരാൻ ഇവിടെ ദൈവത്തിലുള്ള പരിപൂർണ്ണ വിശ്വാസത്തിന്റെ മൂല്യം ശിഷ്യന്മാരെ പഠിപ്പിക്കുന്നു. “അവർ ഏറ്റവും വിസ്മയിച്ചു. എന്നാൽ രക്ഷപ്രാപിപ്പാൻ ആർക്കു കഴിയും എന്നു തമ്മിൽ തമ്മിൽ പറഞ്ഞു. യേശു അവരെ നോക്കി മനുഷ്യർക്ക് അസാദ്ധ്യം തന്നെ. ദൈവത്തിനു അല്ലതാനും ദൈവത്തിനു സകലവും സാദ്ധ്യമല്ലോ എന്നു പറഞ്ഞു”(വി. മർക്കോസ് 10:26-27). ദൈവത്തിന് ഒരു കാര്യവും അസാദ്ധ്യമല്ലല്ലോ (വി. ലൂക്കോസ് 1:37). ദൈവത്തിൽ പൂർണ്ണമായും സമഗ്രമായും ആശ്രയിക്കുന്നവർക്ക് അസാദ്ധ്യമെന്നു തോന്നുന്നതുപോലും സാദ്ധ്യമായിതീരും.

ദൈവത്തിൽ പൂർണ്ണമായി ആശ്രയിച്ചു ജീവിക്കുമ്പോൾ നിത്യജീവൻ ഒരുവനു പ്രാപ്യമായിതീരും എന്ന വാഗ്ദാനം പത്രോസിനും സഹശിഷ്യന്മാർക്കും പൂർണ്ണമായി തൃപ്തി ലഭിച്ചില്ല. യേശുവിന്റെ അന്തർവൃത്തത്തിലുള്ള മൂന്ന് ശിഷ്യന്മാരായിരുന്നു പത്രോസും, യാക്കോബും, യോഹന്നാനും. എല്ലാം ഉപേക്ഷിച്ച് ഞങ്ങൾ യേശുവിനെ അനുഗമിച്ചവരാണെന്ന് പത്രോസ് യേശുവിനെ ഓർമ്മിപ്പിക്കുമ്പോൾ മറ്റു ശിഷ്യന്മാരുടെ കൂടെ വികാരം പ്രകടിപ്പിക്കുകയായിരുന്നു. നിത്യജീവൻ ലഭിക്കും എന്ന് ഒക്കെ പറഞ്ഞാലും അതിനുള്ള ഉറപ്പ് എന്താണ്? യേശുവിനു വേണ്ടിയും സുവിശേഷത്തിനു വേണ്ടിയും ത്യാഗകർമ്മങ്ങൾ അനുഷ്ഠിക്കുന്നവർക്ക് പ്രതിഫലം ലഭിക്കാതെ പോവുകയില്ല. “എന്റെ നിമിത്തവും സുവിശേഷം നിമിത്തവും വീടോ, സഹോദരന്മാരെയോ, സഹോദരികളെയോ, അമ്മയെയോ, അപ്പനെയോ, മക്കളെയോ, നിലങ്ങളെയോ വിട്ടാൽ ഈ ലോകത്തിൽ തന്നെ ഉപദ്രവങ്ങളോടുകൂടെ നൂറു മടങ്ങു വീടുകളെയും, സഹോദരന്മാരെയും, സഹോദരികളെയും, അമ്മമാരെയും, മക്കളെയും, നിലങ്ങളെയും, വരുവാനുള്ള ലോകത്തിൽ നിത്യജീവനെയും പ്രാപിക്കാത്തവൻ ആരുമില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു യേശു പറഞ്ഞു” (വി. മർക്കോസ് 10:29-30). വരാനിരിക്കുന്ന ലോകത്തിലെ നിത്യജീവനാണ് ആത്യന്തികമായ പ്രതിഫലം. നിത്യജീവനൊഴികെ മറ്റെല്ലാം കൊണ്ടും സമ്പന്നനായ ആ ധനികയുവാവ് ധനം പരിത്യജിക്കുവാൻ സമ്പന്നനാകായ്കയാൽ നിത്യജീവനോടു വിടപറയുമ്പോൾ ശിഷ്യന്മാർ എല്ലാം പരിത്യജിക്കുന്നതിലൂടെ നിത്യജീവനും മറ്റുള്ളതെല്ലാം നേടിയെടുക്കുവാൻ ഇടയാകുന്നു.

### ക്രിസ്തുവിന്റെ വലത്തും ഇടത്തും ഇരിക്കാൻ ആഗ്രഹിക്കുന്നവർ

ശ്ലീഹന്മാരിൽ ഏറ്റവും പ്രായം കൂടിയവൻ പത്രോസാണ്. അവരുടെ നേതാവും പത്രോസാണ്. ഈ സാഹചര്യത്തിലാണ് സെബദി മക്കൾ സ്വാർത്ഥരായി മാറുന്നത്. വലത്തും ഇടത്തും ഉള്ള സ്ഥാനം സെബദി മക്കൾ ആവശ്യപ്പെടുന്നു. സെബദിയുടെ ഭാര്യയായ ശലോമി കർത്താവിന്റെ മാതാവിന്റെ ബന്ധുവാണ്. ശലോമിയും തന്റെ സ്വാധീനമുപയോഗിച്ച് യേശുവിന്റെ സന്നിധിയിൽ ചെന്ന് തന്റെ മക്കളായ യാക്കോബിനും യോഹന്നാനും ഉന്നതസ്ഥാനം ലഭിക്കുവാനായി ശുപാർശ ചെയ്തു. ദൈവരാജ്യത്തിലെ സുപ്രധാന സ്ഥാനങ്ങൾ അവകാശമാക്കുവാൻ ശുപാർശകളാൽ സാദ്ധ്യമോ വലതും ഇടതും ഉള്ള പദവികൾക്ക് രണ്ടു ശ്ലീഹന്മാരുടെ അവകാശവാദം പൊതുവായ സാഹോദര്യബന്ധത്തെ തന്നെ തകർത്തു കളയുന്നു. അപസ്വരങ്ങൾക്കും ഇടർച്ചയ്ക്കും കാരണമാകുന്നു. അവർ എന്താണ് ആവശ്യപ്പെടുന്നത് എന്ന് അവർക്ക് തന്നെ ഒരു ഗ്രാഹ്യമില്ലാത്തതുപോലെ. ഇത്രയും നാൾ ഗുരുവിനോടൊപ്പം ആയിരുന്നിട്ടും സ്ഥാനമാനങ്ങളുടെ വില മനസിലാക്കുവാൻ സാധിക്കാതെ പോയ ശിഷ്യന്മാർ.

> **ഒരു മനുഷ്യൻ ഭൂമിയിൽ വച്ച് എത്ര വലിയ സ്ഥാനത്ത് എത്തിച്ചേർന്നാലും അവന്റെ ജീവിതത്തിൽ സേവനത്തിന്റെയും ത്യാഗത്തിന്റെയും മനോഭാവം ഇല്ല എങ്കിൽ അവൻ ആ സ്ഥാനം നേടിയിട്ടു യാതൊരു കാര്യവും ഇല്ല. ആയതിനാൽ കൂടുതൽ സ്ഥാനമാനങ്ങൾക്കുവേണ്ടി ഓടുകയല്ല ജീവിതത്തിൽ വിനയപ്പെടുവാൻ ചെറിയവനാകാൻ മനസ്സിലാത്തവൻ സഭയിലും സമൂഹത്തിലും ഭാരമായി മാത്രമേ മാറുകയുള്ളു.**

ഈ ശിഷ്യന്മാരുടെ ആഗ്രഹത്തിനു മറുപടി എന്നവണ്ണം ഒരു ചോദ്യം യേശുതമ്പുരാൻ അവരോടു ചോദിക്കുന്നു. ഇടത്തും വലത്തും ഒക്കെ ഇരിക്കുന്നത് അവിടെ നിൽക്കട്ടെ. ഞാൻ സഹിക്കാനിരിക്കുന്ന കഷ്ടാനുഭവം ഏതെങ്കിലും വിധത്തിൽ നിങ്ങൾക്ക് ഏറ്റെടുക്കുവാൻ കഴിയുമോ? യേശുതമ്പുരാന്റെ കഷ്ടാനുഭവത്തെക്കുറിച്ച് ഒക്കെ യേശു അവരോടു പറഞ്ഞതെല്ലാം ശരിയായി മനസിലാക്കുവാൻ അവർക്കു സാധിച്ചില്ല. മാത്രമല്ല യേശുവിന്റെ കഷ്ടാനുഭവം ഒന്നും അവരെ സ്പർശിക്കുന്നതായി അവർക്കു തോന്നിയില്ല. ദാസവേഷം എടുത്ത ക്രിസ്തുവിനു ഭൂമിയിലാരും സിംഹാസനം ഒരുക്കേണ്ടതില്ല. ഭൗമിക രാജാവിനെയും രാജകീയ സിംഹാസനത്തെയും സ്വപ്നം കണ്ട ശിഷ്യർക്ക് കഷ്ടാനുഭവത്തെക്കുറിച്ചോ അതിന്റെ കാഠിന്യത്തെക്കുറിച്ചോ മനസിലാക്കുവാൻ സാധിച്ചില്ല. കസേരകളുടെ പേരിൽ ക്രമസമാധാനം ലംഘിക്കപ്പെടും. യാക്കോബിന്റെയും യോഹന്നാന്റെയും അപേക്ഷ മറ്റുള്ളവരുടെ ഇടയിൽ അപസ്വരത്തിനും നീരസത്തിനും ഇടയായി. മറ്റു ശിഷ്യന്മാർക്ക് ഇതൊന്നും ഇഷ്ടമായില്ല. തങ്ങളെ കവച്ചുവച്ചു മുന്തിയ സ്ഥാനമാനങ്ങൾ കൈക്കലാക്കാൻ യാക്കോബും യോഹന്നാനും നടത്തിയ ശ്രമങ്ങൾ മറ്റു ശിഷ്യന്മാരിൽ ഈർഷ്യയും നീരസവും ഉളവാക്കി. ദൈവപുത്രന്റെ കഷ്ടാനുഭവത്തിലും മരണത്തിലും പങ്കാളിയാകുമ്പോഴാണ് ഒരുവന് മഹത്വീകരണത്തിനു യോഗ്യനായിതീരുന്നത്.

വലത്തും ഇടത്തും ഇരിക്കാൻ വരം നൽകുന്നതോ എന്റേതല്ല. ഈ ലോകജീവിതത്തിൽ എല്ലാ ദൗത്യവും പൂർത്തിയായി എന്ന് കർത്താവ് ഉച്ചരിച്ചപ്പോൾ വലത്തും ഇടത്തും രണ്ടു കള്ളന്മാരെയാണ് കണ്ടത്. ഉയർന്ന പദവിയും ഇരിപ്പിടവും ലഭിച്ചു കഴിഞ്ഞാൽ എല്ലാം ഭദ്രമെന്ന് ചിന്തിക്കരുത്. അധികാരത്തിന്റെ ചെങ്കോൽ ദൈവഹിതമായി ലഭിച്ചതെങ്കിൽ വളരെ നല്ലത്. ബലാൽക്കാരമായി പിടിച്ചെടുത്താൽ അതു നാശത്തിലേക്കു മാത്രമേ എത്തിച്ചേരുകയുള്ളു. മിസ്രയീമിൽ യോസഫിനു ലഭിച്ച ഫറവോനടുത്ത കസേര ദൈവനിയോഗമായിരുന്നു. ആരെയും കാലുവാരിയോ ആരുടെയും സ്ഥാനം നഷ്ടപ്പെടുത്തിയോ ആരെയെങ്കിലും ഇല്ലാതാക്കിയിട്ടോ ആയിരുന്നില്ല. ദൈവിക നൽവരങ്ങളാൽ യോസഫിനു ലഭിച്ച യജമാനസ്ഥാനവും അധികാരങ്ങളും അനേകായിരങ്ങൾക്ക് അനുഗ്രഹപ്രദമായി. സ്വന്തം കുടുംബത്തിനും അനേക കുടുംബങ്ങൾക്കും സംതൃപ്തിയും സാന്ത്വനവും നൽകുവാൻ സാധിച്ചു. സ്ഥാനമാനങ്ങൾക്കു

വേണ്ടി പ്രവർത്തിക്കാതെ മറ്റുള്ളവരുടെ സംരക്ഷകനായി മാറുന്നു. ഇന്നത്തെ ആധുനിക സമൂഹത്തിലും പലപ്പോഴും അധികാരങ്ങൾക്കുവേണ്ടിയുള്ള പരക്കംപാച്ചിൽ കാണാൻ കഴിയും. അവിടെ ഒക്കെ സ്വന്ത ലാഭവും സ്വന്ത മഹിമയുമാണ് ആഗ്രഹിക്കുന്നത്. നമുക്ക് അർഹതപ്പെട്ടത് ആരൊക്കെ എതിർത്താലും എന്തെല്ലാം പ്രതികൂലങ്ങൾ ഉണ്ടായാലും തനിയെ എത്തിക്കൊള്ളും.

**ഒന്നാമനാകുവാൻ ആഗ്രഹിക്കുന്നവൻ എല്ലാവർക്കും ദാസനാകേണം**

"മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല ശുശ്രൂഷിപ്പാനും ജീവൻ നൽകുവാനുമത്രേ വന്നിരിക്കുന്നത്." ലോകരക്ഷക്കായി താൻ തിരഞ്ഞെടുത്ത പാത ക്രൂശിന്റെ വഴിയാണ്. സഹനത്തിന്റെയും ത്യാഗത്തിന്റെയും പാതയിൽ കൂടി ലോകത്തിനു വേണ്ടി സ്വന്തജീവിതം ത്യജിച്ച ക്രിസ്തു. മറ്റുള്ളവർക്കുവേണ്ടി കത്തി എരിഞ്ഞ തിരി. സ്വയം ത്യജിച്ച് സമർപ്പിച്ച് കർത്താവിനെ അനുഗമിക്കണം. ശിഷ്യന്മാരിൽ നിന്ന് ത്യാഗപൂർണ്ണമായ ശുശ്രൂഷയാണ് കർത്താവ് പ്രതീക്ഷിക്കുന്നത്. മനുഷ്യവർഗ്ഗത്തിന്റെ രക്ഷക്കായി ക്രിസ്തു സമർപ്പിക്കുന്ന ശുശ്രൂഷ സഹനത്തിന്റെയും പീഡനത്തിന്റെയും ആണ്. എന്റെ ഹിതം, എന്റെ ആവശ്യങ്ങൾ ഇതെല്ലാം സ്വാർത്ഥപരമാണ്. ദൈവഹിതത്തിന് ഉവ്വ് എന്നു പറയുവാൻ യേശുവിനെ അനുഗമിക്കുന്നവർക്ക് കഴിയണം. ക്രിസ്തുവിന്റെ ജീവിതത്തെ പിന്തുടരുന്നതാണ് ക്രിസ്തീയ ജീവിതം. അവിടുത്തെ കഷ്ടാനുഭവത്തിൽ പങ്കാളിയായാൽ മഹത്വത്തിലും പങ്കാളിയാകും. യേശുവിനുവേണ്ടി ജീവനും ജീവിതവും നഷ്ടപ്പെടുത്തിയാൽ എന്ത് ലഭിക്കും? അനശ്വരമായ മഹത്വവും പദവിയും അധികാരവും കർത്താവ് വാഗ്ദാനം ചെയ്യുന്നു. "മനുഷ്യപുത്രൻ തന്റെ മഹത്വത്തിൽ ഇരിക്കുമ്പോൾ നിങ്ങളും പന്ത്രണ്ട് സിംഹാസനത്തിൽ ഇരുന്ന് ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനെയും ന്യായം വിധിക്കും. ഇത് ആരുടെ കയ്യിൽ നിന്നും നിർബന്ധത്താൽ നേടിയെടുക്കുന്നതല്ല. ക്രിസ്തുവിന്റെ കരുണ, സ്നേഹം, കരുതൽ ഇവയാണ് നമ്മെ ഇവയ്ക്കു യോഗ്യമാക്കിതീർക്കുന്നത്.

ഒരു മനുഷ്യൻ ഭൂമിയിൽ വച്ച് എത്ര വലിയ സ്ഥാനത്ത് എത്തിച്ചേർന്നാലും അവന്റെ ജീവിതത്തിൽ സേവനത്തിന്റെയും ത്യാഗത്തിന്റെയും മനോഭാവം ഇല്ല എങ്കിൽ അവൻ ആ സ്ഥാനം നേടിയിട്ടു യാതൊരു കാര്യവും ഇല്ല. ആയതിനാൽ കൂടുതൽ സ്ഥാനമാനങ്ങൾക്കുവേണ്ടി ഓടുകയല്ല ജീവിതത്തിൽ വിനയപ്പെടുവാൻ ചെറിയവനാകാൻ മനസ്സിലാത്തവൻ സഭയിലും സമൂഹത്തിലും ഭാരമായി മാത്രമേ മാറുകയുള്ളൂ. ശിഷ്യന്മാരുടെ മുമ്പാകെ മുട്ടുകൾ മടക്കിയ കർത്താവിനെയാണ് നാം മാതൃകയാക്കേണ്ടത്. 'അവന്റെ സന്നിധിയിൽ താഴുവിൻ അവൻ നിങ്ങളെ ഉയർത്തും (യാക്കോബ് 4:10). യേശുവിന്റെ രാജ്യത്തിൽ രാജാവിനും രാജാധികാരത്തിനും അല്ല ഉന്നതസ്ഥാനം. ദാസനെപ്പോലെ കുരിശു വഹിക്കുന്നവന് കർത്താവിനോടുകൂടി മഹത്വവും ഓഹരിയും ലഭിക്കും. വലത്തും ഇടത്തും സ്ഥാനം ചോദിച്ച ശിഷ്യന്മാരോട് കർത്താവ് പറയുന്നത് തന്റെ കഷ്ടാനുഭവങ്ങളോട് താദാത്മ്യപ്പെടാനാണ്. കർത്താവിന്റെ ക്രൂശ് ആയിരിക്കട്ടെ നമ്മുടെ സിംഹാസനം.





**കോഴിക്കോട് ലിപി പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'ഹൃദയപക്ഷത്തെ കുഞ്ഞൂഞ്ഞ്' എന്ന ഉമ്മൻചാണ്ടിയെ കുറിച്ചുള്ള ഓർമ്മപുസ്തകം പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വെച്ച് യൂഹാനോൻ മാർ പോളികാർപ്പോസ് ഡോ. മറിയം ഉമ്മന് ആദ്യ പ്രതി നൽകി പ്രകാശനം ചെയ്തു. പള്ളി വികാരി ഫാ. ഡോ. വർഗ്ഗീസ് വർഗ്ഗീസ് ആശംസകൾ നേർന്നു.**



**സഖറിയാ പെരുമ്പടവത്തിന്റെ പുതിയ പുസ്തകം, 'മനമെഴുത്തുകൾ' തിരുവനന്തപുരം കവടിയാർ കൊട്ടാരത്തിൽ വച്ച് അശ്വതി തിരുനാൾ ഗൗരീ ലക്ഷ്മി ഭായി പെരുമ്പടവം ശ്രീധരന് നൽകി പ്രകാശനം ചെയ്തു.**



## ഫാ. ആൻഡ്രൂ ഡാനിയേൽ അന്തരിച്ചു

അമേരിക്കൻ ഭദ്രാസനത്തിലെ വൈദികൻ ഫാ. ആൻഡ്രൂ ഡാനിയേൽ അന്തരിച്ചു. വെൺമണി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയാണ് മാതൃഇടവക. കുറ്റിക്കാട്ടു ബഥേലിൽ ഇടിക്കുള ഡാനിയേലിന്റെയും എൽസി ദാനിയേലിന്റെയും മൂത്ത മകനാണ്. ലൈസൺ, ലിസാ സഹോദരങ്ങളാണ്. ശവസംസ്കാര ശുശ്രൂഷ പിന്നീട്.




**വെണ്ണിക്കുളം ബി.ആർ.സി യുടെ ജൈവ സൗഖ്യ ഹോർട്ടികൾച്ചർ തെറാപ്പിയിലൂടെ കോയിപ്രം പഞ്ചായത്തിന്റെ കുട്ടി കർഷകനുള്ള അവാർഡ് നേടിയ ബെൻസൻ എം. തോമസിനെ ആദരിച്ച് നല്ലപാഠം. ചടങ്ങിൽ സെന്റ് ബഹനാൻസ് ഹയർ സെക്കന്ററി സ്കൂൾ പ്രിൻസിപ്പാൾ ഡോ. ജേക്കബ് എബ്രഹാം പൊന്നാടയണിയിച്ചു. ഹെഡ്മിസ്ട്രസ് രജനി ജോയി പച്ചക്കറി തൈകൾ അടങ്ങിയ കിറ്റ് സമ്മാനമായി നല്കി. വെണ്ണിക്കുളം സ്കൂളിലെ പത്താം ക്ലാസ്സ് വിദ്യാർത്ഥിയായ ബെൻസൺ പഠനത്തോടൊപ്പം തന്നെ ജൈവ കൃഷിയിലും ശ്രദ്ധ കേന്ദ്രീകരിക്കുന്നു. പുല്ലാട് അടിച്ചിത്ര തോമസ് മാത്യുവിന്റെയും സാറാമ്മയുടെയും മകനാണ്.**

# "The Desire and the Dilemma for Glory"



## (First Sunday after the Feast of Dormition)
## Mark 10:35-45

**Fr. Geevarghese Thomas**

Every disciple inspired by a true teacher or master, desires and makes efforts to become 'like' the master. The disciples of Jesus Christ also have been much influenced by Jesus' works. But sometimes, the path to that final state of glory was ignored, until they had the realisation. In the creation history too, it was the misleading offer of 'likeness' and the willing submission, which corrupted the connatural state of glory. "The woman said to the serpent, We may eat fruit from the trees in the garden, but God did say, You must not eat fruit from the tree that is in the middle of the garden, and you must not touch it, or you will die. You will not certainly die, the serpent said to the woman. For God knows that when you eat from it your eyes will be opened, and you will be 'like' God, knowing good and evil" (Genesis 3:2-4). The death through disobedience was rectified by the sacrificial death of obedience on the Cross. After Lord Jesus' salvific economy, the creation is blessed to desire again and choose the lost connatural glory, through the 'path of Cross' which justifies our being and growth in the likeness of Christ.

**Reflections**

**1. Jesus Christ's death gifts us the 'Baptism of Glory'.**

James and John, the sons of Zebedee asked Jesus - "Let one of us sit at your right and the other at your left in your glory. Jesus said - Can you drink the cup I drink or be baptized with the baptism I am baptized with?" (Mark 10:37, 38). The desire of glory was confronted by the question of suffering. Jesus offers them to choose His Baptism. Baptism here does not refers to literal or sacramental act. In Biblical Greek, especially in this Jewish metaphoric verse, the root verb *baptizein* carries a profound call of embracing suffering in this world. It means to have a submerging or engulfing experience. A simple illustration can be - raisins soaked in plain water absorbs the latter. As Jesus accepted rebuking, betrayal and agony in this world and converged it all to the death on Cross, transforming the 'death of guilt' to the 'death of glorious resurrection'. Through Lord Jesus' death, we are been given the Baptism of Glory. The water and blood poured out from the pierced side of our Lord, gifts us the sacramental grace of growing in the likeness of our Lord. But the very death of our Lord gifts us the privilege of engulfing suffering and transform it into the glorious state of resurrection and attain the lost glory in eternity. This is what St. Paul the apostle encourages us - "For he has graciously granted you the privilege not only of believing in Christ but of suffering for him as well" (Philippians 1:29). In another account, St. Paul addresses the divisions occurring in the Church - "Now I appeal to you, brothers and sisters, by the name of our Lord Jesus Christ, that all of you be in agreement and that there be no divisions among you but that you be knit together in the same mind and the same purpose. For it has been made clear to me by Chloe's people that there are quarrels among you, my brothers and sisters. One of you says, I follow Paul; another, I follow Apollos; another, I follow Cephas; another, I follow Christ. Has Christ been divided? Was Paul crucified for you? Or were you baptized in the name of Paul? I thank God that I baptized none of you except Crispus and Gaius, so that no one can say that you were baptized in my name. I did baptize also the household of Stephanas; beyond that, I do not know whether I baptized anyone else. For Christ did not send me to baptize, but to preach the gospel—and not with eloquent wisdom, so that the cross of Christ might not be emptied of its power" (1 Corinthians 1:10-17). The apostle encourages the Church to be of one mind and accentuates his role of sharing the Gospel of Cross. The power of the Cross of Christ must not be emptied from our desire of Christ's glory. It is the Cross of Christ which gifted the crown of glory back to the creation.

**2. Becoming great through servanthood.**

When the other disciples heard about the desire of James and John and talking to Christ on this regard, they became indignant with both of them. The rest of the disciples were caught into a dilemma of receiving their role or part in the future glory. Jesus calls them all and advises them a distinctive practice other than the political norm of ruling and exercising authority. "Whoever wants to become great among you must be your servant, and whoever wants to be first must be slave of all. For even the Son of Man did not come to be served, but to serve, and to give his life as a ransom for many" (Mark 10:43-45). Jesus addresses their dilemma and instructs them about something more important, i.e., servanthood. The act of 'service' is purely born through God's love in us. It is only when we assume God's love, we bear fruits through service. Serving others make us reflect and justify the same oneness as that in the Godhead. The conviction of being created in 'one image' of God makes us the one Body of Christ - the holy and universal Church. This oneness rules out the dividing norms of position, fame and strata pertaining to this world. It rather humbles us to be great by virtues. The whole of Christ's economy was a service to the mankind. His Incarnation fulfilling the prophesies, hope and giving joy to the world; His Baptism manifesting Godhead and the promised Kingdom; His fasts in the desert giving us the will to abstain from the deceits of evil; His teachings, signs and miracles giving life and value to the humankind; His death freeing us from sin; His resurrection giving us the promise of reinstated glory. All this could be fulfilled in Christ's Incarnation, essentially through the oneness in the function of Holy Trinity. Likewise, we the Body of Christ are ideally gifted the life of servanthood, through bearing the fruits of Holy Spirit, to become an another Christ in the community of differences and injustice. And becoming a Christ makes us great and glorious over everything.

**Conclusion**

To be born as Christian might be a matter of fate. But, to die as a Christian is the privilege of choosing the power of the Cross of Christ. Our life must be a gospel witnessing the Cross. In this world of vain glories, the Cross of Christ is the path which leads us to the Glory of Christ. Also, let us strive to become an another Christ through servanthood, removing the disparity and dilemma of becoming great in the Kingdom of God. May God bless us.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







പരുമല സെമിനാരിയിൽ വിശുദ്ധ കുർബ്ബാനയ്ക്ക് സഖറിയാ മാർ നിക്കോളോവോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു.



കണ്ടനാട് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വി. ദൈവ മാതാവിന്റെ വാങ്ങിപ്പു പെരുന്നാളിന് സഖറിയാസ് മാർ സേവേറിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു.

## പരമോന്നത നീതിപിഠ വിധിയുടെ 'പ്രായോഗികത' ഉപതിരഞ്ഞെടുപ്പ് വെളിപാടോ?

### ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ
(വൈദിക ട്രസ്റ്റി)

ഭാരതത്തിന്റെ പരമോന്നത നീതിപീഠ വിധിക്ക് പ്രായോഗികത ഇല്ലെന്നുള്ള സി.പി.എം. സംസ്ഥാന സെക്രട്ടറിയുടെ പ്രസ്താവന അത്യന്തം കൗതുക കരവും പ്രതിഷേധാർഹവുമാണ്. ഉത്തരവാദിത്തപ്പെട്ട സ്ഥാനത്തുനിന്ന് ഇത്തരം പ്രസ്താവനകൾ പ്രതീക്ഷിക്കുന്നില്ല. നീതിപീഠങ്ങളുടെ വിധിക്ക് പ്രായോഗികത ഇല്ലെന്ന പ്രസ്താവന ജനാധിപത്യത്തെയും ജുഡീഷ്യറിയേയും വെല്ലുവിളിക്കുന്നതാണ്. ഒരു നൂറ്റാണ്ട് നീതിപീഠങ്ങൾ ഇഴകീറി പരിശോധിച്ച സഭാവിഷയങ്ങളിൽ പ്രായോഗികത പരിഗണിക്കപ്പെട്ടിട്ടില്ല എന്ന് എങ്ങനെ ആണ് പറയുവാൻ കഴിയുക. അപ്രകാരം വാദം ഉയർത്തിയാൽ അത് കോടതി വിധികളെപ്പറ്റി ശരിയായ ഗ്രാഹ്യം ഇല്ലാത്തതുകൊണ്ട് മാത്രമാണ്. കോടതിക്ക് ബോധ്യപ്പെട്ട പ്രായോഗികതയാണ് അതിന്റെ വിധി. സംസ്ഥാന സർക്കാരുകൾ ഉന്നം വെക്കുന്ന പ്രയോഗികത വോട്ടുബാങ്ക് സമ്മർദ്ധമാകാം. ഇപ്പോളതൊരു ഉപതിരഞ്ഞെടുപ്പ് തന്ത്രവുമാകാം. എന്നാൽ ഇത്തരം പ്രാദേശിക സമ്മർദ്ധങ്ങ ൾക്ക് കീഴ്പ്പെടുന്നതല്ല ഭാരതത്തിന്റെ പരമോന്നത നീതിപീഠത്തിന്റ വിധിയും അതിന്റെ അന്തസത്തയും. ഇന്ത്യൻ പീനൽകോഡുകൾ മാറ്റിവച്ച് പ്രായോഗിക വിധിപറയണം എന്ന വാദം വളരെ വിചിത്രമാണ്. അങ്ങിനെ കോടതികൾ വിധി പറഞ്ഞു തുടങ്ങിയാൽ ഭാരതത്തിന്റെ ജനാധിപത്യത്തിന്റെയും ജുഡീഷ്യറിയു ടെയും അവസ്ഥ എന്താകും. ഒരു ജനത ഉയർത്തിപ്പിടിച്ച സ്വാതന്ത്ര ദാഹത്തെ ഇത്ര വിലകുറച്ചു കാണുകയും നിയമവശങ്ങൾ പരിഗണിക്കാതെ അഭിപ്രായം പറയുകയും ചെയ്താൽ അത് സഭാതർക്കത്തെ കൂടുതൽ വഷളാക്കുവാനേ സഹായിക്കുകയുള്ളു.



മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയിൽ എം.ആർ.ഐ സ്കാൻ യൂണിറ്റ് കൂദാശ ഡോ. ഗീവർഗീസ് മാർ യൂലിയോസ് നിർവഹിച്ചു.



പാലക്കാട് രൂപതയുടെ അധ്യക്ഷൻ മാർ പീറ്റർ കൊച്ചുപുരക്കൽ പിതാവുമായും മാർ ജേക്കബ് മനത്തോടത്ത് പിതാവുമായും മലബാർ ഭദ്രാസന മെത്രാപ്പോലീത്ത ഗീവർഗീസ് മാർ പക്കോമിയോസ് പാലക്കാട് അരമനയിൽ വച്ച് കൂടിക്കാഴ്ച നടത്തി.



കാർഷിക വികസന കർഷക ക്ഷേമ വകുപ്പ് കുളനട ഗ്രാമ പഞ്ചായത്ത് കൃഷിഭവന്റെ മികച്ച ജൈവകർഷകനുള്ള അവാർഡ് അടൂർ-കടമ്പനാട് ഭദ്രാസനത്തിലെ വൈദികൻ ഫാ. പ്രൊഫ. ജേക്കബ് റോയിക്ക് ലഭിച്ചു. ഏഴംകുളം നോർത്ത് സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളി വികാരിയാണ്. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ ഗണിത വിഭാഗം ഡിപ്പാർട്മെന്റ് ഹെഡ് ആയി വിരമിച്ചു. മലങ്കരസഭയിൽ കൗൺ സിലറായും,സുവിശേഷവേദികളിൽ സജീവമാണ് ഫാ. ജേക്കബ് റോയ്.



## പോലീസ് മെഡൽ പുരസ്കാരം എം. എം. ജോസിന്

കേരളാ മുഖ്യമന്ത്രിയുടെ 2023-ലെ പോലീസ് മെഡൽ പുരസ്കാരം കൊല്ലം റൂറൽ ജില്ലയിൽ ക്രൈം ബ്രാഞ്ച് ഡിവൈഎസ്പി അമ്പലത്തുംകാല കല്ലുംപുറം എം. എം. ജോസിന് ലഭിച്ചു. കൊട്ടാരക്കര പുനലൂർ ഭദ്രാസനത്തിലെ അമ്പലത്തുംകാല സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

പ്രമാദമായ നിരവധി കേസുകളുടെ അന്വേഷണ മികവ് വിലയിരുത്തിയാണ് എം. എം. ജോസിനെ മുഖ്യമന്ത്രിയുടെ പോലീസ് മെഡലിന് പരിഗണിച്ചത്. ഒടുവിൽ ഡോ. വന്ദനാദാസിന്റെ കൊലക്കേസിലും പ്രതിക്കെതിരെയുള്ള തെളിവ് ശേഖരിച്ചു കുറ്റപത്രം സമർപ്പിച്ചുള്ള നടപടികളിൽ പോലീസ് ഡിപ്പാർട്മെന്റിന് അഭിമാനിക്കത്തക്ക മികവും പരിഗണിക്കപ്പെട്ടു.



ചന്ദനപ്പള്ളി വലിയപള്ളി ലോക പ്രവാസി കൂട്ടായ്മയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്ന ഭവന നിർമാണ പദ്ധതി ആയ സമരിറ്റൻ പ്രോജക്ടിന്റെ ആദ്യ ഭവനത്തിന്റെ അടിസ്ഥാന ശിലാസ്ഥാപന ചടങ്ങുകൾ ഇടവക വികാരി ഫാ. ഷിജു ജോണിന്റെ നേതൃത്വത്തിൽ ഓഗസ്റ്റ് 17-ന് നടന്നു.




കുവൈറ്റ് സെന്റ് തോമസ് പഴയപള്ളി യുവജന പ്രസ്ഥാനം ശ്രേഷ്ഠം നമ്മുടെ മലയാളം എന്ന പേരിൽ സംഘടിപ്പിച്ച മലയാള ഭാഷ പഠന കളരിയുടെ സമാപനം മംഗഫ് ബഥേൽ ചാപ്പലിൽ വച്ച് നടന്നു.



നെറ്റിത്തൊഴു സെന്റ് ഗ്രിഗോറിയോസ് കരുണാ ഭവൻ പുനഃപ്രവർത്തനം ആരംഭിച്ചു. നിരാലംബരായ വയോധികരുടെ പുനരധിവാസമാണ് സ്ഥാപന ലക്ഷ്യം. സഖറിയാ മാർ സേവേറിയോസ് കൂദാശാ നിർവഹിച്ചു.




പാമ്പാടി കെജി കോളേജിലെ എംജിഒസിഎസ്എം യൂണിറ്റിന്റെ ഈ അധ്യയന വർഷത്തെ പ്രവർത്തനോദ്ഘാടനം 'നുഹറോ 2023' ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. 'യുവാക്കളുടെ ശക്തി പ്രയോജനപ്പെടുത്തൽ: ആധുനിക ലോകത്ത് വിശ്വാസവും സേവനവും പരിപോഷിപ്പിക്കുക' എന്ന വിഷയത്തിൽ ഫാ. സ്റ്റെഫിൻ ജേക്കബ് ക്ലാസ്സ് നയിച്ചു. കോളജ് പ്രിൻസിപ്പൽ ഡോ. മിനി ജോസഫ്, ഡോ. ഗീവർഗീസ് എം തോമസ്, പ്രസിൻ ജോർജ്, ഹാരോൾഡ് ജെ ഈശോ എന്നിവർ പ്രസംഗിച്ചു.

## പുസ്തകം

### കുരിശ്: വഴിയും മൊഴിയും

ജി. ബിജു ചെട്ടികുളങ്ങര







### മനമെഴുത്തുകൾ

സഖറിയാ പെരുമ്പടവം

പ്രസാധകർ: മഷിക്കൂട്ട് ഇംപ്രിന്റ്

വില: 310.00